

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 07 | THE ONLINE OFFICIAL NEWS BULLETTIN | 2020 February 15

| SEASON OF EPIPHANY | ദനഹകാലം | ܥܕܢܐ ܕܕܢܚܐ |
|---|---|---|

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 16 ♪8<br>hadbšabo d anidé<br>Sunday of all Departed<br>8th Mem. of "Sabha Ratnam" Geevarghese Mar Osthathios ✠<br>(St Paul's Chapel, Mavelikara) | 17 ♪4 | 18 ♪8 | 19 ♪4<br>58th Mem. of Elias Mar Julius ✠<br>(Manjanikara Dayra) | 20 ♪8 | 21 ♪4 | 22 ♪8 |



മുഖ്യമന്ത്രി പിണറായി വിജയൻ പ. കാതോലിക്കാ ബാവായെ സന്ദർശിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ 2020-2021 വർഷത്തെ ബജറ്റ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിക്കുന്നു.



## സഭാ തർക്കത്തിൽ കേന്ദ്രം ഓർത്തഡോക്സ് സഭയ്ക്കൊപ്പം: മന്ത്രി വി. മുരളീധരൻ

കോട്ടയം: സഭാ തർക്കത്തിൽ കേന്ദ്ര സർക്കാരിന്റെ പിന്തുണ ഓർത്തഡോക്സ് സഭയ്ക്കെന്നു കേന്ദ്രമന്ത്രി വി. മുരളീധരൻ പറഞ്ഞു. നീതിക്കായുള്ള പോരാട്ടത്തിൽ ബിജെപി ഓർത്തഡോക്സ് സഭയ്ക്കൊപ്പം. ഓർത്തഡോക്സ് സഭയോടു സംസ്ഥാന സർക്കാർ പക്ഷപാതപരമായി പെരുമാറുന്നു. സെമിത്തേരി വിഷയത്തിൽ സംസ്ഥാനത്തെ ഇരു മുന്നണികളും സഭയെ പ്രതിരോധത്തിലാക്കി. മുരളീധരൻ പറഞ്ഞു. കുറിച്ചിയിൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണത്തിന്റെ വാർഷിക ആഘോഷ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു വി. മുരളീധരൻ.




## വിവാഹത്തിനും ഭവന നിർമാണത്തിനും ഓർത്തഡോക്സ് സഭാ ബജറ്റിൽ 80 ലക്ഷം

കോട്ടയം: ജാതിമതഭേദമെന്യേ വിവാഹ ധനസഹായം, ഭവന നിർമാണം എന്നിവയ്ക്കായി ഓർത്തഡോക്സ് സഭാ ബജറ്റിൽ 80 ലക്ഷം രൂപ വകയിരുത്തി. ഡയാലിസിസ്, കരൾ മാറ്റിവയ്ക്കൽ പദ്ധതിയായ 'സഹായഹസ്ത'ത്തിന് 40 ലക്ഷം രൂപ അനുവദിച്ചു. 100 വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകുന്നതിന് 25 ലക്ഷം രൂപ നീക്കിവച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ കോട്ടയം പഴയ സെമിനാരിയിൽ ചേർന്ന മാനേജിങ് കമ്മിറ്റി യോഗത്തിൽ 790 കോടി രൂപയുടെ ബജറ്റ് അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ അവതരിപ്പിച്ചു.

ആരോഗ്യപരിപാലനം, സാമൂഹിക ക്ഷേമം, വിദ്യാഭ്യാസം തുടങ്ങിയ പദ്ധതികൾക്കാണ് മുൻതൂക്കം നൽകുന്നത്. കേരള അഡ്മിനിസ്ട്രേറ്റീവ് സർവീസ് പരീക്ഷയ്ക്ക് തയാറെടുക്കുന്നവർക്ക് പരിശീലനം നൽകാൻ സ്ഥിരം സംവിധാനം ഏർപ്പെടുത്തുന്നതിനായി 10 ലക്ഷം രൂപ വകയിരുത്തി. പരിസ്ഥിതി കമ്മിഷന്റെ സഹായത്തോടെ ഹൈബ്രിഡ് ഫലവൃക്ഷത്തൈകൾ വച്ചുപിടിപ്പിക്കുന്നതിനായി 10 ലക്ഷം രൂപ അനുവദിച്ചു.

നെൽ-ക്ഷീര കർഷകരെ ആദരിക്കാൻ 10 ലക്ഷം രൂപയും മർത്തമറിയം സമാജത്തിന്റെ നേതൃത്വത്തിൽ പേപ്പർ/തുണി ബാഗ് നിർമാണ യൂണിറ്റുകൾ ആരംഭിക്കാൻ 25 ലക്ഷം രൂപയും അനുവദിച്ചു. കൊങ്കണി സമൂഹത്തിന്റെ പുനരധിവാസ പ്രവർത്തനങ്ങൾക്കായി 20 ലക്ഷം രൂപ വകയിരുത്തി. എ. കെ. ജോസഫ് അവതരിപ്പിച്ച വൈദികരുടെ ശമ്പള പരിഷ്കരണ റിപ്പോർട്ട് അംഗീകരിച്ചു. അൽമായ ട്രസ്റ്റി ജോർജ് പോൾ, മാനേജിങ് കമ്മിറ്റി അംഗം ജേക്കബ് ഉമ്മൻ, മുൻ മാനേജിങ് കമ്മിറ്റി അംഗം ഫാ. വർഗീസ് മാത്യു എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# “എന്റെ വചനം കേട്ടു എന്നെ അയച്ചവനെ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്; അവൻ ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്നു ജീവങ്കലേക്കു കടന്നിരിക്കുന്നു.”

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



സകല വാങ്ങിപ്പോയവരുടെയും ഓർമ്മ ആഘോഷിച്ച് നാമും അവരും ചേർന്ന് സ്രഷ്ടാവിനെ മഹത്വപ്പെടുത്തുകയും രക്ഷാകരമായ വി. വലിയ നോമ്പിലേക്ക് പ്രവേശിക്കുവാൻ ഒരുങ്ങുകയും ചെയ്യുന്ന സമയമാണല്ലോ. “ദൈവമായ കർത്താവേ! സത്യവിശ്വാസത്തിൽ ഞങ്ങളിൽ നിന്നും വാങ്ങിപ്പോയിരിക്കുന്ന സകല മരിച്ചുപോയവരെയും നീ ആശ്വസിപ്പിച്ച് പുണ്യപ്പെടുത്തേണമെ. ഞങ്ങളും അവരും ചെയ്തുപോയ പിഴകളെ നീ ക്ഷമിക്കണമെ” എന്ന പ്രാർത്ഥനയോടെ അവരുടെ മദ്ധ്യസ്ഥതയിലും സംസർഗ്ഗത്തിലും നാം എപ്പോഴും ചേർന്നുനിൽക്കുന്നു.

വാങ്ങിപ്പോയവരെക്കുറിച്ചുള്ള മനോഹരങ്ങളായ വേദവായന ഭാഗങ്ങളാണ് ഈ ആഴ്ചയിൽ ക്രമീകരിച്ചിരിക്കുന്നത് എന്ന് എടുത്തുപറയേണ്ടതില്ലല്ലോ. ആദ്യ പഴമവായന തന്നെ ഇതിന് ഉത്തമ ഉദാഹരണമാണ്: തന്റെ സ്നേഹിതനായ വിശ്വസ്തനായ മോശ മുഖാന്തരം യഹോവയായ ദൈവം തന്റെ ജനതയെ മിസ്രയേമിൽ നിന്നും തിരികെ വിളിച്ച് വാഗ്ദത്ത ഭൂമിയായ ഇസ്രായേലിലേക്ക് നയിക്കുന്നു. യോർദ്ദാൻ നദി കടന്നാൽ ദൗത്യപൂർത്തീകരണമാവുമെന്നിരിക്കെ അതിനു തൊട്ടുമുമ്പ് നെബോ പർവ്വത ശിബിരത്തിൽ നിർത്തി മോശയെ കനാൻദേശം കാണിച്ച ശേഷം തന്റെ ശിഷ്യനായ ജോഷായുടെ നേതൃത്വത്തിൽ ദൈവജനം അവിടെ പ്രവേശിക്കുമെന്നും എന്നാൽ നിന്റെ ദൗത്യം ഇവിടെ അവസാനിക്കുന്നുവെന്നും കല്പിക്കുന്നു. താൻ ഒരിക്കലും കണ്ടിട്ടില്ലാത്ത എന്നാൽ ഒരു ജനതയെ അവരുടെ കഷ്ടതകളിൽ നിന്നും നൂറ്റാണ്ടുകളുടെ പ്രവാസ ജീവിതത്തിൽ നിന്നും വിടുവിച്ച് അവരുടെ പിതാക്കന്മാരുടെ നാട്ടിൽ തിരികെയെത്തിക്കുവാൻ നൂറ്റിഇരുപതു വത്സരം നീണ്ട തന്റെ ആയുസ്സ് മുഴുവൻ പരിശ്രമിച്ച മോശയെ അതിനു തൊട്ടുമുമ്പ് തന്നിലേക്ക് ചേർക്കുകയും താൻ തന്നെ അവനെ സംസ്കരിക്കുകയും ചെയ്യുന്നു. മോശ ചേർക്കപ്പെട്ടത് നിത്യതയിലേക്കാണ്. മുപ്പതു ദിവസത്തെ വിലാപത്തിനുശേഷം വർദ്ധിതവീര്യത്തോടെ മോശയുടെ ആത്മാവിനെ പ്രാപിച്ച ജോഷാ ജനത്തെ ദൈവശക്തിയാൽ മുന്നോട്ടു നയിക്കുന്നു! (ആവർത്തനം 34). പാരമ്പര്യത്തിന്റെയും പിൻതുടർച്ചയുടെയും ദൈവത്വത്തിൽ സമാധിയായി വിലയം പ്രാപിക്കുന്നതിന്റെയും ഏറെ മനോഹരമായ ഒരു ആത്മവിവരണമാണ് ഇവിടെ പ. സഭ കാണുന്നത്. മോശ തന്നെയാണ് നൂന്റെ മകനായ ജോഷായിൽ പുനർജനി പ്രാപിക്കുന്നത്. ഓരോ സംസ്കരണവും പുതുമയിലേക്കുള്ള ഉയിർപ്പുകളാണ്. ആദം മുതൽ ഇന്നയോളമുള്ള എന്റെ പൈതൃകമാണ് മുന്നോട്ടുള്ള എന്റെ പ്രേരണയും ചാലകശക്തിയുമെന്ന് ഓരോ വിശ്വാസിയും ഓർക്കണം.

ദൗത്യപൂർത്തീകരണത്തിനുശേഷം ജോഷായും കാലഗതി പ്രാപിക്കുന്ന ചിത്രമാണ് അടുത്ത വായനാഭാഗം! 110 വയസ്സുള്ളവനായി അവൻ ദൈവസന്നിധിയിൽ നിർവൃതി പൂണ്ട് തന്റെ ജനത്തോട് ചേരുന്നു; അവന്റെ അവകാശ ഭൂമിയിൽ അടക്കം ചെയ്യപ്പെടുന്നു. യാത്രയിൽ അവരോടൊപ്പം ഉണ്ടായിരുന്ന ഏറ്റവും വലിയ നിക്ഷേപം തങ്ങളുടെ പൂർവ്വീകനായ ജോസഫിന്റെ അസ്ഥികളായിരുന്നു. അവ ബഹുമാനപൂർവ്വം പിതൃഭൂമിയിൽ സംസ്കരിച്ചുവെന്നും അഹരോന്റെ മകൻ എലെയാസറും മരിച്ച് ജനതയോട് ചേർന്നുവെന്നും ഇവിടെ വായിക്കുന്നു. പിൻതുടർച്ചയുടെയും നിത്യയുടെ സുന്ദരമായ മറ്റൊരു ഭാഗമാണ് ഇവിടെയും നാം കാണുന്നത് (ജോഷാ 24:29-33).

മനുഷ്യജീവിതം ക്ഷണികമാണ്. അർത്ഥമില്ലാത്ത ജീവിതം നിരർത്ഥകമായി തീരുന്നു. എന്നാൽ നന്മയിൽ ജീവിക്കുന്നവൻ അനശ്വരത പ്രാപിക്കുന്നുവെന്നും യഹോവ അവനെ രക്ഷിക്കുമെന്ന് വിശ്വസിച്ച് അവൻ ഒരുങ്ങിയിരിക്കുന്നുവെന്നും യെശയ്യാ പ്രവാചകനും (38:10-20) ഓർമ്മിപ്പിക്കുന്നു.

ശ്രീ ശങ്കരാചാര്യരുടെ നാമത്തിൽ അറിയപ്പെടുന്ന ‘ഭജഗോവിന്ദം’ എന്ന തത്വചിന്താപരമായ പ്രാർത്ഥനാഗീതത്തിൽ ജനന-മരണ പ്രക്രിയയിലൂടെ തലമുറയുടെ തുടർച്ചയും അതിദുഷ്കരമായ സംസാര സാഗരത്തിൽ നിന്നും ആത്യന്തികമായി രക്ഷപ്രാപിച്ച് മോക്ഷപ്രാപ്തിയിലെത്തുന്ന പ്രക്രിയയിൽ മാതൃഗർഭത്തിനും പൈതൃകത്തിനുമൊക്കെയുള്ള സ്ഥാനം വർണ്ണിക്കുന്നതും സാന്ദർഭികമായി ഓർക്കുന്നു. മൂഢനായ മനുഷ്യാ! നിന്റെ അഹന്തയും അഹങ്കാരവും അജ്ഞതയും ഉപേക്ഷിച്ച് നീ രക്ഷകനായ ദൈവത്തെ വിളിച്ച് പ്രാർത്ഥിക്കുക എന്ന് പഠിപ്പിക്കുന്നു.

പൊതുലേഖനത്തിൽ യാക്കോബ് ശ്ലീഹാ നൽകുന്ന സന്ദേശവും ശ്രദ്ധേയമാണ്. ദൈവം നിഗളികളെ എതിർക്കുകയും താഴ്മയുള്ളവർക്ക് കൃപ നൽകുകയും ചെയ്യുന്നുവെന്നും ആകയാൽ അവന് കീഴടങ്ങുവീൻ. അവന്റെ സന്നിധിയിൽ താഴുവീൻ; അവൻ നിന്നെ ഉയർത്തും. ഒപ്പം നന്മ ചെയ്യുവാനറിഞ്ഞിട്ടും അഥവാ അവസരങ്ങൾ ഉണ്ടായിട്ടും ആയത് ചെയ്യാത്തവൻ പാപം ചെയ്യുന്നുവെന്നും അദ്ദേഹം ഓർമ്മിപ്പിക്കുന്നു (യാക്കോബ് 4:6-5:6).

കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനത്തിലൂടെ പ. പൗലൂസ് ശ്ലീഹാ വാങ്ങിപ്പോയവരെക്കുറിച്ചുള്ള പ്രൗഢമായ പ്രസംഗമാണ് നൽകുന്നത്. വിശ്വാസത്തിൽ വാങ്ങിപ്പോകുന്നവർക്ക് ക്രിസ്തുവിൽ നിത്യമായ ഉയിർപ്പുണ്ട് എന്നതാണ് അദ്ദേഹത്തിന്റെ മുഖ്യസന്ദേശം. ആദമിൽ എല്ലാവരും ജീവിക്കുന്നു; ഒടുക്കത്തെ ശത്രുവായിട്ട് മരണം നീങ്ങി പോകുമെന്നും അങ്ങനെ സകലവും അവന് കാൽകീഴാകുമെന്നും ഉപന്യസിക്കുന്നു.

ക്രിസ്തുവിനായി ഉണർന്നിരിക്കുവാനുള്ള ആഹ്വാനമാണ് സുവിശേഷ ഭാഗങ്ങൾ ഈ ദിവസത്തിൽ നൽകുന്നത്. “എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, വരുവീൻ; ലോകസ്ഥാപനം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യം അവകാശമാക്കികൊൾവീൻ” എന്ന ശബ്ദം അവൻ കേൾക്കുവാൻ ഇടയാകട്ടെ എന്ന ആശംസയും കർത്താവ് തന്നെ നൽകുന്നുണ്ട്. സമൂഹത്തിൽ ദരിദ്രനും പ്രതിസന്ധികളിൽ അകപ്പെട്ടവനുമൊക്കെയായി കാണുന്നവനിലാണ് ക്രിസ്തുവിനെ കണ്ടെത്തേണ്ടതെന്നും ആയതിന് സാധിക്കാത്തവനെ “ശപിക്കപ്പെട്ടവനെ, എന്നെ വിട്ടു പിശാചിനും അവന്റെ ദൂതന്മാർക്കും ഒരുക്കിയിരിക്കുന്ന നിത്യാഗ്നിയിലേക്കു പോകുവീൻ” എന്ന് പറഞ്ഞ് അവൻ തള്ളികളയുമെന്നും കാണുന്നു.

വി. യോഹന്നാൻ ശ്ലീഹായുടെ വേദശാസ്ത്രത്തിൽ ക്രിസ്തുവിൽ വാങ്ങിപ്പോകുന്നവൻ മരണത്തെ വിട്ട് ജീവനിലേക്ക് കടന്നിരിക്കുന്നു; അവൻ ന്യായവിധിയിൽ അകപ്പെടുന്നില്ല എന്ന് പ്രത്യേകം പറയുന്നു.

ക്രിസ്തുവിൽ പുനർ ജനിച്ചവൻ ആത്മാവിൽ മരിക്കുന്നില്ല എന്ന് മാത്രവുമല്ല, അവനെ ന്യായവിധിയിൽ അകപ്പെടാതെ നിത്യജീവനിലേയ്ക്ക് ക്ഷണിക്കുവാൻ തനിക്ക് അവകാശമുണ്ടെന്ന് വി. യോഹന്നാനിലൂടെ പ. സഭ മനസ്സിലാക്കുന്നു. “എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുമെന്നും, അവൻ ഒരുനാളും മരിക്കുന്നില്ല എന്നും അവൻ മരിച്ചാലും ജീവിക്കുമെന്നും” വി. യോഹന്നാനിൽ നിന്നും കർത്താവിന്റെ വചസ്സുകളായി നാം കേൾക്കുന്നു.

“ചെറിയ ആട്ടിൻകൂട്ടമേ, ഭയപ്പെടരുത്, നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്കു നൽകുവാൻ പ്രസാദിച്ചിരിക്കുന്നു എന്നും നിങ്ങൾക്കുള്ളതു വിറ്റ് ഭിക്ഷ കൊടുപ്പിൻ; കള്ളൻ അടുക്കയോ പുഴു കെടുക്കയോ ചെയ്യാത്ത സ്വർഗ്ഗത്തിൽ പഴകിപ്പോകാത്ത മടിശ്ശീലകളും തീർന്നുപോകാത്ത നിക്ഷേപവും നിങ്ങൾക്കു ഉണ്ടാക്കികൊള്ളുവിൻ” എന്നും “നിങ്ങളുടെ നിക്ഷേപം ഉള്ളടത്തു നിങ്ങളുടെ ഹൃദയവും ഇരിക്കും എന്ന് പ്രബോധിപ്പിച്ച ശേഷം മനുഷ്യപുത്രന്റെ വരവിനായി നിങ്ങൾ ഒരുങ്ങിയിരിപ്പിൻ” എന്നും നമ്മുടെ കർത്താവ് ആഹ്വാനം ചെയ്യുന്നതോടെയാണ് വി. കുർബാനയുടെ ഏവൻഗേലിയോൻ (ലൂക്കോസ് 12.32-49) അവസാനിക്കുന്നത്.

“ഞങ്ങളുടെ ജീവന്റെ ശരണവും ആത്മാക്കളുടെ രക്ഷകനുമായ മശിഹാ തമ്പുരാനെ! സത്യവിശ്വാസത്തോടെ മുമ്പുകൂട്ടി യാത്ര പുറപ്പെട്ട് നിന്റെ അടുക്കൽ വന്നുചേർന്ന ഞങ്ങളുടെ മാതാപിതാക്കളുടെയും സഹോദരങ്ങളുടെയും ഗുരുക്കന്മാരുടെയും വിശ്വാസികളായ സകല വാങ്ങിപ്പോയവരുടെയും ആത്മാക്കൾക്കായി നിന്റെ പ്രകാശവും കൃപാകാന്തിയും ഉദിപ്പിക്കണമേ” എന്നാണ് പ്രാരംഭ പ്രാർത്ഥന.

പ. സഭയുടെ നിഖ്യാ-കുസ്തന്തീനോസ്പോലീസ് വിശ്വാസ പ്രഖ്യാപനത്തിലെ അവസാന വാചകം ഇവിടെ പ്രത്യേകം സ്മരിക്കണം. “മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപാർക്കുന്നു.” മരിച്ചുപോയവരുടെ ഉയിർപ്പും, വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനും പൗരസ്ത്യസഭയുടെ അടിസ്ഥാന പ്രമാണങ്ങളാണ്. ഈ തത്വങ്ങളെ ധ്യാനിക്കുന്ന പ്രാർത്ഥനാഭാഗങ്ങളാണ് ഈ ദിവസത്തെ പ്രാർത്ഥനകളിൽ നിറഞ്ഞു നിൽക്കുന്നത്. വാങ്ങിപ്പോയവരുടെ ആത്മാക്കളെ നിന്റെ കരുണയാൽ കൈക്കൊള്ളണമേ; സ്വർഗ്ഗീയ ഭവനങ്ങളിൽ അവരെ പാർപ്പിക്കണമേ, നിന്റെ മുഖകാന്തി അവരിൽ പ്രകാശിപ്പിക്കണമേ” എന്നുമൊക്കെ സഭ പ്രത്യാശയോടെ പ്രാർത്ഥിക്കുന്നു.

“കർത്താവേ! നിന്നെ ഉൾക്കൊണ്ട് കാതോലികവും ശ്ലൈഹികവുമായ നിന്റെ പ. സഭയുടെ നായകന്മാരായി പ്രസിദ്ധരായ നിന്റെ ആചാര്യ ശ്രേഷ്ഠരുടെ പ്രാർത്ഥനകളെ കേൾക്കണമേ. അവരുടെ പ്രാർത്ഥനകളാലും അപേക്ഷകളാലും നിന്റെ പ്രത്യാശയിൽ ഈ ആയുസ്സിനെ വെടിഞ്ഞ് സത്യവിശ്വാസത്തിൽ മുമ്പുകൂട്ടി നിദ്ര പ്രാപിച്ച എല്ലാവരെയും നിന്റെ കൃപയാൽ ഓർക്കണമേ. അവരുടെ ആത്മാക്കളെ ആശ്വസിപ്പിച്ച് അവരുടെ കുറ്റങ്ങളെ പരിഹരിച്ച് അവരുടെ നാമങ്ങളെ ജീവന്റെ പുസ്തകത്തിൽ എഴുതണമേ” എന്ന് നമുക്കും പ്രാർത്ഥിക്കാം.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# വട്ടശ്ശേരിൽ തിരുമേനിയെ എത്ര അനുസ്മരിച്ചാലും നമ്മുടെ കടപ്പാട് തീരുന്നില്ല

## പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ

ത്രീയേക ദൈവത്തിന്റെ വലിയ തിരുനാമത്തിനു മഹത്വം ഉണ്ടായിരിക്കട്ടെ. കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, മലങ്കരസഭയുടെ തേജസ് ഉള്ള ഒരു നക്ഷത്രമായി ദൈവം ഈ സഭയ്ക്ക് വരദാനമായി തന്ന ഒരു പരിശുദ്ധ പിതാവാണ് പരിശുദ്ധനായ ഗീവർഗീസ് മാർ ദീവന്നാസിയോസ് തിരുമേനി. വട്ടശ്ശേരിൽ തിരുമേനി ഇല്ലായിരുന്നു എങ്കിൽ ഈ സഭയുടെ സ്ഥിതിവിശേഷം എന്താകുമായിരുന്നു എന്ന് ഈ 21-ാം നൂറ്റാണ്ടിൽ ചിന്തിക്കുവാനേ കഴിയുകയില്ല. നാം ഇന്നും പരമാധികാര സഭയല്ലാത്ത ഏതോ വിദേശ സഭകളുടെ ഒരു കോളനിയായി തുടരുമായിരുന്നു. അതിൽ നിന്നു വ്യത്യസ്തമായി ഈ ഭാരത ക്രൈസ്തവ സഭയുടെ ഒരു പൈതൃകം, പ. മാർതോമാ ശ്ലീഹായുടെ പൈതൃകമുള്ള ഏക സഭയാണ് നമ്മുടേത് എന്ന ആ വെളിച്ചം, നമ്മുടെ സാധാരണ വിശ്വാസികളുടെ മനസ്സുകളിൽ നിറയ്ക്കുവാൻ തക്കവണ്ണം പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ദീർഘവീക്ഷണവും കഷ്ടപ്പാടുകളും, നിന്ദയും പരിഹാസവും സഹിക്കുവാനുള്ള സഹന ശക്തിയുമൊക്കെ ഉതകി. അതുകൊണ്ട് പ. വട്ടശ്ശേരിൽ തിരുമേനിയെ ഒരു കാലത്തും നമുക്ക് മറന്നു കൂടാ. അത് ഒരു വലിയ നന്ദികേടും, ദൈവസന്നിധിയിൽ ക്ഷമിക്കുവാനാകാത്ത ഒരു കുറ്റവുമായിട്ടാണ് ഞാൻ കാണുന്നത്.

ആ പരിശുദ്ധ പിതാവിന്റെ ബാല്യകാലങ്ങളിലൊക്കെ വടക്കൻ മേഖലയിലെ സമ്പന്നമായ ദേവാലയങ്ങളും തെക്കൻ മേഖലയിലെ ചുരുക്കം ദേവാലയങ്ങൾ സമ്പന്നത ഉണ്ടെങ്കിലും കൂടുതലും അത്ര ധനപുഷ്ടിയില്ലാത്ത ദേവാലയങ്ങളും ആയിരുന്നു. പ. പാത്രിയർക്കീസ് ബാവാ തിരുമേനി വടക്കൻ മേഖലയിൽ കൂടുതൽ പ്രാധാന്യം നൽകിക്കൊണ്ട് ആ ദേവാലയങ്ങൾ എല്ലാംതന്നെ തന്റെ അധികാരത്തിൻകീഴെ വരണമെന്ന് വളരെ ആസൂത്രണം ചെയ്തിട്ടുള്ള നടപടികൾ ആയിരുന്നു ചെയ്തുകൊണ്ടേയിരുന്നത്. അതിൽ നമ്മുടെ പിതാക്കന്മാർ വേദനിച്ചിട്ടുണ്ട്, സങ്കടപ്പെട്ടിട്ടുണ്ട്, നിലവിളിച്ച് പ്രാർത്ഥിച്ചിട്ടുണ്ട്. ധാരാളം പീഡനങ്ങൾ അവർ അനുഭവിച്ചിട്ടുണ്ട്. അങ്ങനെയുള്ള ഒരു വലിയ ആപത്തിൽ നിന്ന് എങ്ങനെ ഈ സഭയെ മോചിപ്പിക്കാം എന്ന ചിന്ത ആദ്യകാലം മുതൽ തന്നെ പ. വട്ടശ്ശേരിൽ തിരുമേനിക്ക് ഉണ്ടായിരുന്നു എന്നാണ് ഞാൻ മനസിലാക്കുന്നത്. തിരുമേനി ശെമ്മാശനായും വൈദികനായും റമ്പാനായും ഒക്കെ ജീവിച്ച സന്ദർഭങ്ങളിലെല്ലാം പ. പരുമല തിരുമേനിയുടെ ജീവിത വിശുദ്ധിയും മാതൃകയും അദ്ദേഹത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ഈ സഭയുടെ അമരക്കാരൻ ആരാകണം എന്ന ചിന്ത പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയെ ഏറെ പ്രയാസപ്പെടുത്തിയിരുന്നു. അത് വട്ടശ്ശേരിൽ മല്പാൻ തന്നെ ആകട്ടെ എന്ന് അന്നത്തെ വലിയ മെത്രാപ്പോലീത്തായായ അദ്ദേഹം മനസിൽ നിശ്ചയിച്ച് ഉറപ്പിച്ചതാണ്. 1908-ൽ ഈ പിതാവിനെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തുന്നതിനുള്ള ശ്രമങ്ങൾ നടത്തി.

ഒരു സ്വതന്ത്ര സഭ എന്നൊരു ആശയം തെക്കൻ മേഖലകളിൽ ഉള്ളവർക്ക് ഉണ്ടെങ്കിലും ഇപ്പോഴും വടക്കൻ മേഖലകളിൽ ഉള്ള സാധാരണക്കാരായ വിശ്വാസികൾക്ക് അതിന്റെ മഹത്വം തിരിച്ചറിയാഞ്ഞിട്ടാണോ, അതോ തിരിച്ചറിഞ്ഞിട്ടും ചില പ്രത്യേക താൽപര്യങ്ങൾക്കുവേണ്ടി അങ്ങനെ നിൽക്കുകയാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

പ്രകടനാത്മകത ഇല്ലാതെ ജീവിതത്തിൽ നേരിട്ട എല്ലാ കഷ്ടപ്പാടുകളും സഹിച്ച ഒരു പിതാവാണ് വട്ടശ്ശേരിൽ തിരുമേനി. അദ്ദേഹത്തിന്റെ ജീവിതം ദുരിതമയമായിരുന്നു. അദ്ദേഹത്തിന്റെ അംഗരക്ഷകരെ വകവരുത്തിയപ്പോഴും അദ്ദേഹം പിടിച്ചുനിന്നു. അദ്ദേഹത്തെ പ. പാത്രിയർക്കീസ് ബാവാ തിരുമേനി അവഹേളിച്ച് മുടക്കി. അതും കൂടാതെ പലവിധത്തിലും കഷ്ടപ്പെടുത്തിയിട്ടുണ്ട്. കാരണം, ഈ ഭാരതത്തിലെ പുരാതനസഭയായ പരിശുദ്ധ മാർ തോമ്മാ ശ്ലീഹായുടെ പൈതൃകം ഉള്ള സഭ, ഒരു വിദേശ സഭയുടെ കീഴിൽ നിൽക്കണം എന്ന് വട്ടശ്ശേരിൽ തിരുമേനിയുടെ മനസ് ഒരിക്കലും ആഗ്രഹിച്ചില്ല. അതുകൊണ്ട് വട്ടശ്ശേരിൽ തിരുമേനിയെ എത്ര അനുസ്മരിച്ചാലും നമ്മുടെ കടപ്പാട് തീരുന്നില്ല; തീരുകയുമില്ല. തിരുമേനിയുടെ കൂർമ്മബുദ്ധി പ്രശസ്തമാണ്. സഭയോടുള്ള തിരുമേനിയുടെ വലിയ ബന്ധവും ഭക്തിയുമൊക്കെ വളരെ ഏറെയായിരുന്നു. കോടതികളിൽ കയറി ഇറങ്ങി ഈ സഭയുടെ അടിസ്ഥാനം അദ്ദേഹം ഉറപ്പിച്ചു. വ്യവഹാരങ്ങളിൽ പല ചോദ്യോത്തരങ്ങളിൽ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ മറുപടി എന്നു പറയുന്നത് കുറിക്കു കൊള്ളുന്നതാണ്. അതിനു ധാരാളം ഉദാഹരണങ്ങൾ ഉണ്ട്. വട്ടശ്ശേരിൽ തിരുമേനിയുടെ വ്യവഹാരങ്ങളിലെ മൊഴികൾ ഒക്കെ വായിക്കുമ്പോൾ എത്രമാത്രം കൂർമ്മ ബുദ്ധിയോടാണ് അദ്ദേഹം അത് കൈകാര്യം ചെയ്തത് എന്ന് മനസ്സിലാക്കുവാൻ സാധിക്കും. അതുകൊണ്ട് ആ പരിശുദ്ധ തിരുമേനിയെ ഒരു പരിശുദ്ധനായി പ്രഖ്യാപിക്കുവാൻ കഴിഞ്ഞു എന്നതു തന്നെ ഒരു നേട്ടമായിട്ടാണ് ഞാൻ കരുതുന്നത്. ഒരാളെ അങ്ങനെ പ്രഖ്യാപിച്ചാലും പ്രഖ്യാപിച്ചില്ലെങ്കിലും പരിശുദ്ധൻ എന്നും പരിശുദ്ധൻ തന്നെയാണ്. ദൈവത്തിൽ അഗാധമായ വിശ്വാസവും അതിനോടനുബന്ധമായ അനുഷ്ടാനങ്ങളും അദ്ദേഹം പുലർത്തിയിരുന്നു. അതുകൊണ്ടാണ് ഈ വലിയ കഷ്ടതകളൊക്കെ നേരിടുവാൻ അദ്ദേഹത്തിനു കഴിഞ്ഞത് എന്നാണ് എന്റെ ബോദ്ധ്യം. ആ പരിശുദ്ധ തിരുമേനിയുടെ പ്രയത്ന ഫലത്തിന്റെ പ്രയോജനങ്ങൾ നാം ഇപ്പോൾ കണ്ടുകൊണ്ടേയിരിക്കുന്നു. ഒരുപക്ഷേ പൂർണ്ണമായി കണ്ടിട്ടില്ലെങ്കിലും, ഈ വ്യവഹാരം എന്നു പറയുന്ന ദൂർഭൂതം ഈ പുരാതന സഭയിൽ നിന്ന് നഷ്ടപ്പെട്ടിട്ടില്ലെങ്കിലും നാം ഒരു ശുഭ തുറമുഖത്തേക്ക് അടുത്തു വരികയാണ്.



സഭയെ ഉപദ്രവിച്ചിട്ടുള്ളത് അക്രൈസ്തവ സഹോദരങ്ങൾ അല്ല. ഈ സഭയുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുത്തിയിട്ടുള്ളത് ക്രൈസ്തവ സഭകൾ തന്നെയാണ്. പ്രത്യേകിച്ച് വിദേശത്തുള്ള ക്രൈസ്തവസഭകൾ നമ്മെ ധാരാളം വിഷമിപ്പിച്ചിട്ടുണ്ട്. പ. മാർതോമാ ശ്ലീഹായുടെ പാരമ്പര്യം അവർക്ക് ഒരിക്കലും ദഹിക്കുകയില്ല. എ.ഡി. 52-ൽ പ. മാർതോമാ ശ്ലീഹാ ഭാരതത്തിലേക്ക് വന്ന് ഈ പുരാതന സഭയെ സ്ഥാപിച്ചു. അത് മറന്ന് അതിനെതിരായിട്ടുള്ള ഒരു ഫ്യൂഡൽ വ്യവസ്ഥിതിയിലേക്ക് ഏറെക്കാലം നാം ചെന്നുപെട്ടു. എന്നാൽ അതിൽ നിന്ന് നാം സ്വാതന്ത്ര്യം പ്രാപിച്ചു. അതിന് ഏറ്റവും വലിയ കടപ്പാട് ഈ ഭൂമിയിൽ പ. വട്ടശ്ശേരിൽ തിരുമേനിയോടു തന്നെയാണ്. നിങ്ങൾ ആ തിരുമേനിയുടെ അനുസ്മരണ സമ്മേളനം ഏറ്റവും മനോഹരമായി നടത്തുന്നത് ഒരു ദൈവാനുഗ്രഹമാണ്. അത് നമ്മുടെ സാധാരണക്കാരിൽ കുറെക്കൂടെ ഈ സഭയെക്കുറിച്ചുള്ള ഒരസ്ഥിത്വത്തിന്റെ ഒരു സമവാക്യം ഉണ്ടാക്കുവാൻ തക്കവണ്ണം ഇടയാക്കും.

പ. വട്ടശ്ശേരിൽ തിരുമേനി, പ. പരുമല തിരുമേനിയുടെ ശിഷ്യപദവിയിൽ ഉണ്ടായിരുന്ന ആളാണ് അതുകൊണ്ട് നമുക്ക് ഏവർക്കും പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ശരണപ്പെടാം. ഈ സമ്മേളനത്തിന് എല്ലാ ഭാവുകങ്ങളും ആശംസിച്ചുകൊണ്ട് ഇത് ഉദ്ഘാടനം ചെയ്തതായി പ്രഖ്യാപിക്കുന്നു.

(മല്ലപ്പള്ളി സെന്റ് ജോൺസ് ബഥനി ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്ന പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 86-ാം ഓർമ്മപെരുന്നാൾ അനുസ്മരണ സമ്മേളനത്തിലെ ഉദ്ഘാടന സന്ദേശം)




# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







## സർക്കാർ ഓർഡിനൻസിൽ നീതിയും ന്യായവും മനസ്സിലാക്കി പ്രതികരിച്ച അനിൽ അക്കര എം.എൽ.എ യെ മാർ യൂലിയോസ് മെത്രാപ്പോലീത്ത അഭിനന്ദിച്ചു

കുന്നംകുളം: കേരള സെമിത്തേരി ബിൽ 2020 കേരള നിയമസഭയിൽ അവതരിപ്പിച്ചപ്പോൾ നടന്ന ചർച്ചയിൽ വടക്കാഞ്ചേരി എം.എൽ. എ. അനിൽ അക്കര ആ ബില്ലിന്റെ അപാകതകൾ ചൂണ്ടിക്കാണിച്ചുകൊണ്ടും ബഹു. സുപ്രീം കോടതി വിധിയുടെ അന്തസ്സത്തയെ ഉൾക്കൊണ്ടുകൊണ്ടും മാനിച്ചുകൊണ്ടും യാഥാർത്ഥ്യങ്ങളെക്കുറിച്ച് ഫെയിസ് ബുക്കിൽ കുറിച്ചു. അതിന്റെ പേരിൽ അദ്ദേഹത്തിന്റെ കോലം, ഫ്ളക്സ് തുടങ്ങിയവ കത്തിക്കുകയും വിരോധങ്ങൾ പ്രകടിപ്പിക്കുകയും ഒക്കെ ചെയ്യുന്ന ചില സംഭവങ്ങൾ ഉണ്ടായി.

അനിൽ അക്കരയെ മലങ്കര സഭയുടെ മാധ്യമ വിഭാഗം അദ്ധ്യക്ഷനും അഹമ്മദാബാദ് ഭദ്രാസനാധിപനും കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലിത്തായുമായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനി കാണുവാൻ ആഗ്രഹിച്ചു. തിരുമേനിയുടെ ആഗ്രഹം അറിഞ്ഞ അനിൽ അക്കര കുന്നംകുളം അരമനയിൽ വരികയും മെത്രാപ്പോലീത്താ അദ്ദേഹത്തെ പൊന്നാടയിട്ട് സ്വീകരിക്കുകയും ആദരിക്കുകയും ചെയ്തു. അദ്ദേഹം അപമാനിക്കപ്പെട്ടത് സഭയുടെ തന്നെ ഭാഗമായ സഹോദരങ്ങളിൽ നിന്നായതു കൊണ്ട് മെത്രാപ്പോലീത്താ അവർക്കു വേണ്ടി അദ്ദേഹത്തോട് ക്ഷമാപണം നടത്തി.

ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ, ഡിൽജോ ഡേവീസ് പുലിക്കോട്ടിൽ തുടങ്ങിയവർ സന്നിഹിതരായിരുന്നു.

## ഐക്കൺ എക്സലൻസ് അവാർഡ് വിതരണം ചെയ്തു

ആലുവ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇന്റർനെറ്റ് കൂട്ടായ്മയായ ഐക്കണിന്റെ നേതൃത്വത്തിൽ അങ്കമാലി ഭദ്രാസനത്തിലെ അതിർത്തിയിൽപെട്ട നാനാജാതിമതസ്ഥരായ വിദ്യാർത്ഥികൾക്ക് ക്യാഷ് അവാർഡും സർട്ടിഫിക്കറ്റും വിതരണം ചെയ്തു. തൃക്കുന്നത്ത് സെമിനാരിയിൽ വച്ച് നടന്ന യോഗം ആലുവ എംഎൽഎ അൻവർ സാദത്ത് ഉദ്ഘാടനം ചെയ്തു. സാധുക്കളെ സഹായിക്കുന്നതാണ് ജീവിതത്തിൽ ഏറ്റവും സംതൃപ്തി നൽകുന്ന കാര്യം എന്ന് അദ്ദേഹം പറഞ്ഞു. വികസന പ്രവർത്തനങ്ങൾ നടത്തുന്നതിലും കൂടുതൽ മനസ്സുഖം കിട്ടിയിട്ടുള്ളത് ജീവകാരുണ്യ പ്രവർത്തനങ്ങൾ മുഖാന്തിരം ആണെന്ന് അദ്ദേഹം പറഞ്ഞു.

വിദേശരാജ്യങ്ങളിൽ കഷ്ടപ്പെട്ട് ജോലി ചെയ്യുന്നവർ അവരുടെ വരുമാനത്തിന്റെ ഒരു ഭാഗം മറ്റുള്ളവരുടെ നന്മയ്ക്ക് വേണ്ടി മാറ്റി വയ്ക്കുന്നതാണ് ഈ സഹായത്തിന് നിദാനമെന്ന് അധ്യക്ഷത വഹിച്ച അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനി പറഞ്ഞു,. മറ്റുള്ളവർക്ക് സഹായം ചെയ്യുന്നതിലൂടെ മാതൃകയാകണമെന്ന് അദ്ദേഹം വിദ്യാർത്ഥികളെ ഉത്ബോധിപ്പിച്ചു. അങ്കമാലി ഭദ്രാസന അതിർത്തിക്കുള്ളിൽ പെട്ട 47 വിദ്യാർത്ഥികൾക്കായി 575000 രൂപ ക്യാഷ് അവാർഡും സർട്ടിഫിക്കറ്റും നൽകുകയുണ്ടായി. ഭദ്രാസന സെക്രട്ടറി ഫാദർ എൽദോ ഏലിയാസ്, അരമന മാനേജർ ഫാദർ യാക്കോബ് തോമസ്, ഭദ്രാസന കൗൺസിൽ അംഗം ഫാദർ ഗീവർഗീസ് കാപ്പിൽ എന്നിവർ പ്രസംഗിച്ചു.



**കോടതി വിധി നടപ്പാക്കിയ ആട്ടിൻകുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് വി. കുർബ്ബാന അർപ്പിച്ചു.**





**ഐക്കൺ സ്കോളർഷിപ്പ് വിതരണം അൻവർ സാദത്ത് എം.എൽ.എ. നിർവഹിക്കുന്നു.**



**കോട്ടയത്തു നടന്ന ഐക്കൺ സ്കോളർഷിപ്പ് വിതരണത്തിൽ അവാർഡിനർഹരായവർ തോമസ് പോൾ റമ്പാൻ, ഫാ. പി. എ. ഫിലിപ്പ്, ജോർജ് ഏബ്രഹാം എന്നിവരോടൊപ്പം.**

സഭാപിതാക്കന്മാർ

# വിശുദ്ധിയുടെ ഭാസുര തേജസ്സ്



## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യവും ദേശീയതയും സ്വയ ശീർഷകത്വവും സുസ്ഥിരമാക്കിയ ക്രാന്തദർശിയായ വിശുദ്ധനാണ് പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ (1858-1934). മലങ്കരസഭയുടെ ഭരണ സംവിധാനങ്ങളിൽ ജനാധിപത്യവും സ്വാതന്ത്ര്യവും ദേശീയതയും ഉൾപ്പെടുത്തി കാതോലിക്കേറ്റിന്റെ സ്ഥാപനത്തിന് ധീരമായ നേതൃത്വം നൽകിയ മഹത് വ്യക്തിത്വമാണ് അദ്ദേഹം.

മലങ്കരസഭയുടെ ദേശീയ തനിമയും സ്വാതന്ത്ര്യവും സംരക്ഷിച്ച് തലമുറകളെ സത്യവിശ്വാസത്തിലും ഭരണഘടനയിലും ഉറപ്പിച്ച ഭാസുര തേജസ്സായ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ, മലങ്കരസഭയുടെ ആത്മികവും ഭൗതികവുമായ പൈതൃകം പരിരക്ഷിച്ച ധീരയോദ്ധാവും സഹദായുമാണ്. ആ പുണ്യജീവിതത്തിന്റെ നാൾവഴികളിൽ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നതാണ് മണിമലയാറിന്റെ തീരത്തുള്ള മല്ലപ്പള്ളി വട്ടശ്ശേരിൽ കുടുംബവും പമ്പയാറിന്റെ സമീപത്തുള്ള പരുമല സെമിനാരിയും മീനച്ചിലാറിന്റെ കരയിലുള്ള പഴയസെമിനാരിയും.

മല്ലപ്പള്ളിയിൽ ജനിച്ചു വളർന്ന് കോട്ടയത്ത് പഠിച്ച് (1858-1878) പരുമലയിൽ മൂന്നു പതിറ്റാണ്ട് താമസിച്ച് (1878-1908) മലങ്കര മെത്രാപ്പോലീത്തായായി ദീർഘകാലം കോട്ടയം കേന്ദ്രീകരിച്ച് സഭയെ നയിച്ച (1908-1934) പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതം മലങ്കരസഭയുടെ ആധുനിക ചരിത്രത്തിന്റെ ഇതിഹാസമാണ്.

### 1. മല്ലപ്പള്ളി കോട്ടയം വഴി പരുമലയിൽ എത്തിയ ബാല്യ കൗമാര കാലം (1858-1878).

മല്ലപ്പള്ളി പൗവ്വത്തിക്കുന്നേൽ വട്ടശ്ശേരിൽ ഔസേഫിന്റെയും കുറിച്ചി കോലത്തുകളത്തിൽ ഏലിയാമ്മയുടെയും ഇളയപുത്രനായി 1858 ഒക്ടോബർ 31-ന് ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസാനന്തരം (1863-1864), മല്ലപ്പള്ളി മുട്ടത്തുമൺ സി.എം.എസ്. മിഡിൽ സ്കൂളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടത്തി (1864-1868). കോട്ടയത്തെ സി.എം.എസ്. ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ (1868-1876), പുതുപ്പള്ളി സെന്റ് ജോർജ് പള്ളിയിൽ വച്ച് 1876 ഒക്ടോബർ 12-ന് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായിൽ നിന്നു 18-ാം വയസിൽ ശെമ്മാശുപട്ടം സ്വീകരിച്ചു. പ. പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ 1879 ഒക്ടോബർ 16-ന് പൂർണ്ണ ശെമ്മാശുപട്ടവും 1880 ജനുവരി 18-ന് 22-ാം വയസിൽ വൈദികപട്ടവും നൽകി. പ. പരുമല തിരുമേനിയുടെ ശിക്ഷണത്തിൽ സുറിയാനി, സഭാചരിത്രം, വേദശാസ്ത്രം എന്നീ വിഷയങ്ങളിൽ വൈദിക വിദ്യാഭ്യാസത്തിൽ ഉന്നത പരിശീലനം നേടി (1876-1880).

സുറിയാനി ഭാഷയിലും വേദപുസ്തകത്തിലും അതീവ പാണ്ഡിത്യം നേടിയതിനാൽ 1878-ൽ 20-ാം വയസിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത (1833-1909) അദ്ദേഹത്തെ പരുമല സെമിനാരിയിലെ മല്പാനായി നിയമിച്ചു. സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ മല്പാനായി എന്നും അറിയപ്പെടുന്നു. *മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ* എന്ന പേരിൽ അക്കാലത്ത് അറിയപ്പെട്ട അദ്ദേഹം പരുമല സെമിനാരി മാനേജരായി 30 വർഷത്തോളം പ്രവർത്തിച്ചു (1878-1908). പരുമല സെമിനാരി മാനേജരായി നിയമിതനായതിന്റെ വിവരണം *കേസ് മൊഴികളിൽ* നിന്നും ലഭ്യമാണ്.

'പരുമല സെമിനാരിക്കാര്യം', മാനേജരായി അന്വേഷിച്ചത് ഞാനായിരുന്നു. 1878 മുതൽക്കാണ് ഞാൻ ഇക്കാര്യം അന്വേഷിക്കാൻ തുടങ്ങിയത്. അന്നു മുതൽ മാനേജർ സ്ഥാനം വേറെ ആളെ ഏല്പിച്ചതു വരെ പരുമല സെമിനാരിക്കാര്യം ഞാനാണ് അന്വേഷിച്ചു വന്നത്. ... ഞാൻ മാനേജർ എന്നുള്ള ജോലി ഒഴിഞ്ഞത് മെത്രാൻ സ്ഥാനം ഏറ്റെടുത്തപ്പോഴാണ് (പാറേട്ട്, *നിത്യാക്ഷരങ്ങൾ*, 1977, പേജ് 190-191).



**ഓർമ്മ ഫെബ്രുവരി 22-ന്**
**കോട്ടയം പഴയസെമിനാരിയിൽ**

ഇംഗ്ലീഷ്, സുറിയാനി, സഭാചരിത്രം, ആരാധന, വിശ്വാസം, കാനോൻ, വേദശാസ്ത്രം എന്നിവയിൽ വ്യുൽപ്പത്തി നേടിയ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാന് 1876-ൽ നടന്ന മുളന്തുരുത്തി സുന്നഹദോസിൽ ലഭ്യമായത് പ്രമുഖമായ സ്ഥാനമാണ്. മലങ്കരയിൽ എത്തിയ അബ്ദുള്ളാ മാർ ഗ്രീഗോറിയോസിന്റെ ദ്വിഭാഷിയായി പ്രവർത്തിക്കുവാൻ അവസരം ലഭിച്ചു. സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് പ്രഭാഷണം തത്സമയം മൊഴിമാറ്റം നടത്തുവാൻ പതിനെട്ടു വയസു മാത്രം പ്രായമുള്ള വട്ടശ്ശേരിൽ ശെമ്മാശന് സാധിച്ചു.

### 2. മലങ്കര മല്പാനും മാനേജരുമായി പരുമല സെമിനാരിയിൽ വ്രതവിശുദ്ധ ജീവിതം (1878-1908)

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതത്തിന്റെ ഏറ്റവും പ്രശാന്തവും പവിത്രവുമായ കാലഘട്ടമായിരുന്നു പരുമലയിലെ ജീവിതം. വൈദിക വിദ്യാർത്ഥികളെ പരിശീലിപ്പിക്കുക, പരുമല സെമിനാരി മാനേജർ എന്ന നിലയിൽ വിവിധങ്ങളായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുക, ഭരണപരവും ആരാധനാപരവുമായ കാര്യങ്ങളിൽ സൂക്ഷ്മതയോടെ നേതൃത്വം നൽകുക എന്നിവയായിരുന്നു മുഖ്യമായ ധർമ്മം. പ. പരുമല തിരുമേനിയുടെ ഉത്തമനും വിശ്വസ്തനുമായ ശിഷ്യൻ എന്ന നിലയിൽ വളരെ ശ്രദ്ധേയനായി. വളരെ ചെറുപ്പത്തിൽ തന്നെ ഭക്തിയും ബുദ്ധിയും യുക്തിയും സമന്വയിപ്പി

ച്ചുള്ള കർമ്മപദ്ധതികൾക്ക് നേതൃത്വം നൽകുവാൻ കഴിഞ്ഞു.

ഒരു പ്രശ്നത്തിന്റെ രണ്ടുവശവും കേൾക്കാതെ ഒരു തീർപ്പും അദ്ദേഹം കല്പിക്കാറില്ലായിരുന്നു. നിഷ്പക്ഷമായ തീർപ്പുകളും വിധിന്യായങ്ങളും സൃഷ്ടിക്കുവാൻ അനിതരസാധാരണമായ സിദ്ധി അദ്ദേഹത്തിന് ഉണ്ടായിരുന്നു. പ്രാർത്ഥനയും ധ്യാനവും നീതിപൂർവ്വമായ തീർപ്പുകൾ രൂപപ്പെടുത്തുവാൻ സഹായിച്ചതായി മണലിൽ യാക്കോബ് കത്തനാർ രേഖപ്പെടുത്തിയിട്ടുണ്ട്. പരുമലയിൽ താമസിച്ച് പരുമല തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചതിനാൽ മലങ്കരസഭയുടെ വിവിധ കേന്ദ്രങ്ങൾ സന്ദർശിക്കുന്നതിനും നേതാക്കന്മാരെ പരിചയപ്പെടുന്നതിനും വട്ടശ്ശേരിൽ മല്പാന് അവസരം ലഭിച്ചു. വള്ളത്തിലും ബോട്ടിലും നടന്നുമുള്ള സഞ്ചാരം അത്യധികം ദുർഘടമായിരുന്നെങ്കിലും അത്യുത്സാഹത്തോടെ ഗുരുവിനൊപ്പം യാത്ര ചെയ്തു. കോട്ടയം എം.ഡി. സെമിനാരി സ്കൂളിന്റെ പ്രിൻസിപ്പളായി 1896 മുതൽ എട്ടു വർഷത്തോളം പ്രവർത്തിച്ചു.

ഭരണ തന്ത്രജ്ഞനും ക്രാന്തദർശിയും ഉല്പതിഷ്ണുവുമായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ പരുമല കേന്ദ്രീകരിച്ച് വിവിധ പ്രവർത്തനങ്ങൾക്ക് സുധീരമായ നേതൃത്വം നൽകിയത് മൂന്നു പതിറ്റാണ്ടു കാലമാണ് (1878–1908). പ. പരുമല തിരുമേനിയോടൊപ്പം 1895–ൽ യരുശലേം സന്ദർശിക്കുവാനും ഡയറിക്കുറിപ്പുകൾ എഴുതി സൂക്ഷിക്കുവാനും പ്രത്യേകം അവസരങ്ങൾ ലഭ്യമായി. ഇക്കാലത്ത് പഠന മനനങ്ങൾക്കായി വെട്ടിക്കൽ ദയറാ, എം.ഡി. സെമിനാരി, പരുമല സെമിനാരി, പഴയസെമിനാരി എന്നിവിടങ്ങളിൽ താമസിച്ചിട്ടുണ്ട്. ആരാധന, പ്രാർത്ഥന, ഭാഷാന്തരം, ഗ്രന്ഥങ്ങൾ പകർത്തിയെഴുത്ത്, പുസ്തകരചന എന്നിവയിൽ അദ്ദേഹം പ്രത്യേക വ്യുൽപ്പത്തി കരസ്ഥമാക്കി.

പ. പരുമല തിരുമേനി 1902 നവംബർ 2–ന് കാലം ചെയ്തതോടെ പരുമല സെമിനാരിയുടെ സമ്പൂർണ്ണമായ ഉത്തരവാദിത്വം മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ ഏറ്റെടുത്തു. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് 1903 നവംബർ 2–ന് പരുമലയിൽ വച്ച് ഇദ്ദേഹത്തെ റമ്പാനാക്കി. വിശുദ്ധരായ പൂർവ്വ ഗുരുക്കന്മാരുടെ കീഴിൽ വളർന്ന അദ്ദേഹം പിൽക്കാലത്ത് സഭയെ നയിക്കുവാൻ കരുത്തുള്ള പ്രതിഭാശാലികളായ ശിഷ്യരെ കണ്ടെത്തി പരുമലയിൽ വളർത്തിയെടുത്തു. 1908 വരെ പരുമലയിൽ താമസിച്ച് സഭയുടെ വിവിധ പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകി.

### 3. മലങ്കര മെത്രാപ്പോലീത്തായായി പഴയ സെമിനാരിയിലെ ഭാസുരമായ ജീവിതശൈലി (1908–1934)

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതത്തിന്റെ പ്രക്ഷുബ്ധവും സംഭവബഹുലവുമായ കാലഘട്ടം കോട്ടയം പഴയ സെമിനാരിയിലെ ജീവിതമാണ്. കോട്ടയം പഴയസെമിനാരി കേന്ദ്രീകരിച്ച് സഭാഭരണം നിർവ്വഹിച്ചതിനാൽ ഇരുന്നൂറിലധികം വർഷത്തെ പാരമ്പര്യമുള്ള സെമിനാരിയുടെ 1908 മുതൽ 1934 വരെയുള്ള ചരിത്രം പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിത ചരിത്രം കൂടിയാണ്.

**പ. പൗലോസ് ഒന്നാമന്റെ കാതോലിക്കാ വാഴ്ചയ്ക്കു ശേഷം എടുത്ത ഫോട്ടോ. പ. പൗലോസ് ഒന്നാമൻ ബാവാ, പ. അബ്ദൽ മശിഹാ പാത്രിയർക്കീസ്, വട്ടശ്ശേരിൽ തിരുമേനി, മാർ ഈവാനിയോസ് (കരവട്ടുവീട്ടിൽ), ഗീവർഗീസ് മാർ പീലക്സിനോസ് (രണ്ടാം കാതോലിക്കാ), ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (മൂന്നാം കാതോലിക്കാ).**

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതത്തിന്റെ വിളിയും നിയോഗവും മാറ്റുന്നത് 1908 ഫെബ്രുവരി 14-ന് പരുമലയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗമാണ്. അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായി തെരഞ്ഞെടുത്ത് മേൽപ്പട്ടസ്ഥാനം ഏല്ക്കുന്നതിന് പാത്രിയർക്കീസിന്റെ അടുക്കലേക്ക് അയച്ചു. 1908 മെയ് 31-ന് യരുശലേമിൽ വച്ച് അബ്ദുള്ളാ പാത്രിയർക്കീസ്, വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ ഗീവർഗീസ് മാർ ദീവന്നാസിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. തുടർന്ന് 1909 ജൂലൈ 12-ന് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റെടുത്ത് സഭയെ നയിച്ചു.

മലങ്കരസഭയെ ഭാസുരമാക്കുന്ന പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതം മല്ലപ്പള്ളിയിൽ ആരംഭിച്ച് പരുമലയിൽ വികസിച്ച് പഴയസെമിനാരിയിൽ പ്രോജ്ജ്വലിച്ച എഴുപത്തിയാറു വർഷം ധീരോദാത്തമായ കർമ്മപർവ്വമായിരുന്നു. 1934 ഫെബ്രുവരി 23-ന് അദ്ദേഹം കാലം ചെയ്തു. 24-ന് പഴയസെമിനാരി ചാപ്പലിന്റെ തെക്കുഭാഗത്ത് കബറടക്കി. മലങ്കരസഭയിൽ ഉണ്ടായ വിവിധങ്ങളായ പ്രതിസന്ധികളെ ധീരതയോടെ നേരിട്ട് 1909 മുതൽ 1934 വരെ സഭയെ നയിച്ചു. കാർമേഘാവൃതമായ മലങ്കരസഭയ്ക്ക് ഭാസുരകാന്തി പകർന്ന ഒരു കാലഘട്ടം സൃഷ്ടിക്കാൻ കഴിഞ്ഞതിനാൽ 'സഭാഭാസുരൻ' എന്നറിയപ്പെട്ടു.

### 4. വിശുദ്ധിയുടെ ഭാസുര തേജസ്സ് (1934-2003)

സത്യത്തിന്റെയും നീതിയുടെയും ദൈവിക പ്രകാശം പകർന്ന മലങ്കരസഭയിലെ ഏറ്റവും പ്രായം കുറഞ്ഞ മലങ്കര മെത്രാപ്പോലീത്തായായ 'സഭാഭാസുരൻ' വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് വിശുദ്ധിയുടെ ഭാസുര തേജസ്സാണ്. മലങ്കര മല്പാൻ, പരുമല-പഴയസെമിനാരി അദ്ധ്യാപകൻ, 30 വർഷം പരുമല സെമിനാരി മാനേജർ, എട്ട് വർഷം കോട്ടയം എം.ഡി. സെമിനാരി സ്കൂൾ പ്രിൻസിപ്പാൾ, 26 വർഷം മലങ്കര മെത്രാപ്പോലീത്താ എന്നീ നിലകളിൽ പ്രവർത്തിച്ച വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ 2003 ഫെബ്രുവരി 24-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പരിശുദ്ധനായി പ്രഖ്യാപിച്ചു.

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹവിയോഗത്തിൽ അനുശോചിച്ച് മലയാള മനോരമ 1934 ഫെബ്രുവരി 25-ന് 'കാലം ചെയ്ത മെത്രാപ്പോലീത്താ അവർകൾ' എന്ന മുഖപ്രസംഗത്തിൽ 'ദൈവാശ്രയം, ബുദ്ധിശക്തി, പാണ്ഡിത്യം, സ്വഭാവ സംസ്ക്കാരം, കർമ്മധീരത, അനഹങ്കാരം, കൃത്യബോധം, കളങ്കരഹിതമായ ജീവിതം, സ്ഥാനമാഹാത്മ്യം, സ്വസമുദായത്തിന്റെ സർവ്വപ്രധാനമായ ഘട്ടത്തിൽ നായകത്വം വഹിക്കാൻ സിദ്ധിച്ച ഭാഗ്യം, ജീവിതത്തിലെ സംഭവ ബഹുലത ... എന്നിവ പരിഗണിക്കുമ്പോൾ മഹാരഥന്മാരിൽ പ്രഥമ സ്ഥാനമാണ് വട്ടശ്ശേരിൽ തിരുമേനിക്കുള്ളത്' എന്ന് എഴുതി.

പ. വട്ടശ്ശേരിൽ തിരുമേനിയെ 'പരിശുദ്ധൻ' എന്ന് ആദ്യം വിശേഷിപ്പിക്കുന്നത് ശിഷ്യനായ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്. 1934 ഫെബ്രുവരി 24-ന് വട്ടശ്ശേരിൽ തിരുമേനിയുടെ കബറടക്ക ശുശ്രൂഷയിൽ നടത്തിയ പ്രഭാഷണത്തിൽ വട്ടശ്ശേരിൽ തിരുമേനിയെ 'മലങ്കരസഭയുടെ സിംഹക്കുട്ടി' എന്നാണ് വിശേഷിപ്പിക്കുന്നത്.

പ്രഭാഷണത്തിൽ പല പ്രാവശ്യം 'വിശുദ്ധ പിതാവ്', 'പരിശുദ്ധ പിതാവ്', 'വിശുദ്ധ ഭൃത്യൻ', പുണ്യവാളൻ എന്നിങ്ങനെ അഭിസംബോധന ചെയ്തിരിക്കുന്നു. മലങ്കരസഭയുടെ 'വലിയ മല്പാൻ' എന്നും 'മഹാൻ' എന്നും 'രാജർഷി' എന്നും സഭയ്ക്കുവേണ്ടി അനവധി പീഡകൾ സഹിച്ചതിനാൽ 'മൗദ്യോനോ' (സഹദ) എന്നും വിളിക്കുന്നു. പണ്ഡിതനും ധീരയോദ്ധാവും അചഞ്ചല ഹൃദയനുമാണ് വട്ടശ്ശേരിൽ തിരുമേനിയെന്ന് അദ്ദേഹം അസന്ദിഗ്ധമായി പ്രഖ്യാപിച്ചു. 'ആത്മീയപ്രകാരം ഒരു മഹാനും യാതൊരു കുറവും ഇല്ലാത്ത പിതാവും ആയിരുന്നു' എന്നും അഭിപ്രായപ്പെട്ടു. ആത്മീയ കാര്യങ്ങളിൽ ക്രമവും നിഷ്ഠയും പുലർത്തിയതിന്റെ ദൃക്സാക്ഷ്യമാണിത്. സുറിയാനി ഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ ഓർമ്മശക്തിയോടുകൂടിയ പാണ്ഡിത്യമുള്ള വലിയ മല്പാനായിരുന്നു വട്ടശ്ശേരിൽ തിരുമേനിയെന്ന് ശിഷ്യനായ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ചരമപ്രസംഗത്തിൽ സ്ഥാപിക്കുന്നു.

വിശുദ്ധിയുടെ ഭാസുര ചൈതന്യം നിറഞ്ഞ മഹാപ്രതിഭയായ ഗുരുവിനെ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പ്രഭാഷണത്തിൽ പ്രതിഷ്ഠിക്കുന്നത് ശ്രദ്ധിക്കുക: 'സഭയ്ക്ക് വലിയ ഒരു പുണ്യവാളൻ നഷ്ട



**മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസിനും തുമ്പമൺ ഇടവകയുടെ ഗീവർഗീസ് മാർ പീലക്സിനോസിനും കുന്നംകുളം പഴയപള്ളിയിൽ വച്ച് നസ്രാണി യോദ്ധാക്കൾ നൽകിയ ഗാർഡ് ഓഫ് ഓണർ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സെക്രട്ടറി മണലിൽ യാക്കോബ് ശെമ്മാശ്ശനും, ഗീവർഗ്ഗീസ് മാർ പീലക്സിനോസിന്റെ സെക്രട്ടറി എം. ജെ. സ്കറിയാ ശെമ്മാശ്ശനും പിന്നിൽ.**

പ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്നു നമ്മിൽ നിന്ന് പിരിഞ്ഞുപോയിരിക്കുന്നു. നമ്മുടെ വലിയ മെത്രാപ്പോലീത്താ ഇന്നു കാലം ചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവ് ഇന്ന് എടുത്തു കൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും യിസ്രായേലിൽ ഒരു വലിയ രാജാവ് ഇന്ന് വീണിരിക്കുന്നു.' ജീവിച്ചിരുന്നപ്പോൾ തന്നെ വിശുദ്ധി നിറഞ്ഞ ഗുരുവിനെയാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഹൃദയത്തിൽ പ്രതിഷ്ഠിച്ചത്. 'ഞങ്ങളുടെ വിശുദ്ധ പിതാവേ സമാധാനത്താലെ പോവുക' എന്നാണ് കബറടക്കത്തിൽ അദ്ദേഹം യാത്രാമൊഴി നൽകിയത്.

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി കുരിശു ചുമന്ന് കാൽവറിക്കുന്ന് കയറിയ പൗരുഷവും തേജോപൂർണ്ണവുമായ ചങ്കൂറ്റവുമാണ് വട്ടശ്ശേരിൽ തിരുമേനിയിൽ പ്രകടമായതെന്ന് ഇസ്സഡ്. എം. പാറേട്ട് നിരീക്ഷിച്ചു. ചുവന്ന കുപ്പായം, ഒരു യൂണിഫോറം എന്ന നിലയിൽ ആയിരുന്നില്ല കുഞ്ഞാടിന്റെ രക്തത്തിൽ മുക്കി എടുത്ത സഭാനാഥന്റെ പ്രതിപുരുഷ കവചമായിട്ടാണ് അദ്ദേഹം വിശ്വസിച്ചത് (ഇസ്സഡ് എം. പാറേട്ട്: 1968: xiii). മലങ്കരസഭയുടെ ഭരണത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച് കർത്തവ്യ കർമ്മം നിർവ്വഹിച്ച ഒരു വിശുദ്ധനാണ് മാർ ദീവന്നാസിയോസ് എന്നും പാറേട്ട് എഴുതി.

വിശുദ്ധിയുടെ പൗരുഷമായി പ്രകീർത്തിച്ച വട്ടശ്ശരിൽ മാർ, ദീവന്നാസിയോസ് മെത്രാപ്പോലീത്തായെ 2003-ൽ പരിശുദ്ധനായി സഭ പ്രഖ്യാപിച്ചപ്പോൾ അത്യധികം ആഹ്ലാദിച്ചത് ശിഷ്യനായ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (1874-1964) ആയിരിക്കും.

### പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതവും സംഭാവനകളും

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ ജീവിതത്തിന്റെ നേർക്കാഴ്ചകൾ *മലങ്കര നസ്രാണികൾ* എന്ന പരമ്പരയിൽ സവിസ്തരം പ്രതിപാദിച്ച ഇസ്സഡ്. എം. പാറേട്ട് (1890-1981) നാല് വാല്യങ്ങളാണ് നിറച്ചത്. 'മലങ്കര നസ്രാണികൾ' നാലാം വാല്യവും (1969), എട്ടും (1977) ഒൻപതും (1979) പത്തും (1980) വാല്യവും *മാർ ഗീവർഗീസ് ദീവന്നാസിയോസിന്റെ നിത്യാക്ഷരങ്ങൾ* എന്ന പേരിൽ അറിയപ്പെടുന്നു. ഡീക്കൻ കുര്യൻ ഡാനിയേലിന്റെ *മലങ്കരസഭാ ഭാസുരൻ* (1984), വട്ടശ്ശേരിൽ തിരുമേനിയുടെ വേദ-ചരിത്ര-സഭാ ദർശനങ്ങൾ അവതരിപ്പിക്കുന്ന ഫാ. ഡോ. വി. സി. ശമുവേലിന്റെ *Truth Triumphs* (1986) *മലങ്കരസഭാ പിതാക്കന്മാർ* എന്ന പരമ്പരയിൽ ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ *വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ്* (1990), സി. കെ. കൊച്ചുകോശിയുടെ *ധീരോദാത്ത വിശുദ്ധൻ* (1994), ഫാ. ഡോ. ജോസഫ് ചീരൻ, കെ. വി. മാമ്മൻ കോട്ടയ്ക്കൽ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ എന്നിവർ ചേർന്ന് എഴുതിയ *വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട* (2001, 2020), ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ എഡിറ്റു ചെയ്ത *പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ ഡയറിക്കുറിപ്പുകൾ പാഠവും പഠനവും* (2009), ഫാ. എം. സി. കുര്യാക്കോസ് എഡിറ്റു ചെയ്ത *ഭാസുരസ്മൃതി* (2015) മുതലായ പ്രധാന ഗ്രന്ഥങ്ങൾ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതവും ദർശനവും സംഭാവനകളും അപഗ്രഥിക്കുവാൻ സഹായകരമായ ഗ്രന്ഥങ്ങളാണ്.

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ ജീവിതവും സംഭാവനകളും താഴെപ്പറയുന്ന രീതിയിൽ സംഗ്രഹിക്കുവാൻ കഴിയും.

### 1. വിശുദ്ധി പകർന്ന തപോനിഷ്ഠ ജീവിതം

പൗരസ്ത്യവും ഭാരതീയവുമായ താപസ ജീവിത ശൈലി സമന്വയിപ്പിക്കുവാനും വിശ്വാസ പോരാട്ടത്തിൽ മുന്നണിപ്പോരാളിയാകുവാനും വട്ടശ്ശേരിൽ തിരുമേനിക്കു സാധിച്ചു. 'മലങ്കരസഭയുടെ കെട്ടുറപ്പിനും' സ്വാതന്ത്ര്യ പുനസ്ഥാപനത്തിനുംവേണ്ടി നിസ്വാർത്ഥമായും പ്രലോഭനങ്ങൾക്ക് വഴിപ്പെടാതെയും വധ ഭീഷണികളെ തൃണവൽഗണിച്ചും പൗരുഷത്തോടും കർമ്മകുശലതയോടും ഭരണം നടത്തിയ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ മലങ്കരസഭ ഉള്ള കാലത്തോളം പ്രകീർത്തിക്കപ്പെടും എന്ന് പ്രഖ്യാപിച്ചുകൊണ്ടാണ് ഇസ്സഡ് എം. പാറേട്ട് *വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ നിത്യാക്ഷരങ്ങൾ* എന്ന ഗ്രന്ഥം ആരംഭിക്കുന്നത് (1977, പേജ് 17).

നിരന്തരമായ പ്രാർത്ഥനയും ധ്യാനവും വേദപഠനവും തപോനിഷ്ഠമായ ജീവിതത്തെ പ്രോജ്വലിപ്പിച്ചു. അതിനാൽ ഏതു പ്രതിസന്ധിയെയും അതിജീവിക്കുവാനുള്ള കരുത്ത് നേടി. ആഗാധമായ ബുദ്ധി വൈഭവവും വേദ-സഭാ

## ഒരു സ്വകാര്യ കത്ത്

**മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും**

(മുദ്ര)

നമുക്കു എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പീലിപ്പോച്ചനു വാഴ്വ്.

അയച്ച എഴുത്തു കിട്ടി വായിച്ചു കണ്ടതിൽ സന്തോഷസമ്മിശ്രമായ ദുഃഖമാണുണ്ടായത്. സന്തോഷം നമ്മുടെ ദുഃഖത്തിൽ നമ്മോടു കൂടെ സഹതപിക്കുന്നവരുണ്ടല്ലോ എന്നുള്ള വിചാരത്താലും ദുഃഖം നമ്മെ സംബന്ധിച്ചു ഓരോരുത്തർ തെറ്റിധാരണയ്ക്കു ഇടയാകുന്ന വർത്തമാനങ്ങൾ പറഞ്ഞു പരത്തുന്നതിലും അത്രെ. നമ്മുടെ സഭാഭരണത്തിനു ആവശ്യമെന്നു കരുതി പൂർവ്വീകന്മാർ സ്ഥിരപ്പെടുത്തി നടത്തിപ്പോരുന്ന മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയെയും മേലിൽ ഇല്ലായ്മ ചെയ്യണമെന്നു നാം ആഗ്രഹിച്ചിട്ടില്ല, ആഗ്രഹിക്കുന്നതുമല്ല. നേരെ മറിച്ചു അസോസ്യേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും യഥാവസരങ്ങളിൽ കൂടുന്നതിനും കാര്യങ്ങൾ ആലോചിച്ചു നടത്തിക്കുന്നതിനും നാം അത്യാഗ്രഹത്തോടു കൂടിയിരിക്കുന്നവനാണ്. അസോസ്യേഷനും അതിന്റെ മാനേജിംഗ് കമ്മിറ്റിയും നമുക്ക് ഒരു കാവലും ആശ്വാസവുമായിരിക്കുമെന്നല്ലാതെ അതുകൾ നമുക്കു ദോഷമായിരിക്കുമെന്നു ഒരു വിചാരം നമ്മുടെ ഹൃദയത്തിൽ സ്വപ്നേപി പോലും ഉണ്ടായിട്ടില്ലാത്തതാണ്. വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിലേക്കു സ്വല്പമായിട്ടെങ്കിലും നമ്മുടെ നേരെ വല്ല തൃപ്തികേടിനു ഇടയായിട്ടുണ്ടെങ്കിൽ ആയതു അസോസ്യേഷനേയും അതിന്റെ മാനേജിംഗ് കമ്മിറ്റിയെയും നാം വകവച്ചു പ്രവൃത്തിപ്പാൻ സന്നദ്ധരായിരിക്കുന്നു എന്നുള്ള ആ ഏക കാരണത്തിന്മേലാണെന്നു നമ്മുടെ സമുദായത്തിലുൾപ്പെട്ട പലരും അറിഞ്ഞിരിക്കെ ഇങ്ങനെ ഒരു ദുരഭിപ്രായം നമ്മെക്കുറിച്ചു പുറപ്പെടുവിക്കുന്നതിനു ചിലർ ഉത്സാഹിക്കുന്നതായി അറിയുന്നതിൽ നാം അതിശയിക്കുന്നു. പീലിപ്പോച്ചന്റെ സത്യഹൃദയവും നല്ല ആഗ്രഹവും നിമിത്തം ഇതിനെക്കുറിച്ചു നമ്മോടു ചോദിച്ചതാണെന്നു നമുക്കറിയാം. എന്നാൽ നമ്മെ സംബന്ധിച്ചു തെറ്റിദ്ധാരണയ്ക്കുള്ള വർത്തമാനങ്ങൾ പരത്തുന്നവർ കരുതിക്കൂട്ടി ചെയ്യുന്നതെന്നത്രെ നമ്മുടെ അറിവ്. ദൈവം അവർക്കു നല്ല ബുദ്ധിയും ആലോചനയും കൊടുക്കണമെന്നു നാം തന്നോടു പ്രാർത്ഥിക്കുന്നു. പീലിപ്പോച്ചന്റെ എഴുത്തിൽ പറയുന്ന സംഗതികളെക്കുറിച്ചൊക്കെയും വിസ്ഥാരമായി പറവാനുണ്ട്. അതിനാൽ ഇതിൽ നാം വിസ്ഥരിക്കുന്നില്ല. തമ്മിൽ കാണുമ്പോൾ പറഞ്ഞു കൊള്ളാമെന്നു ആശിച്ചിരിക്കുന്നു. പല സംഗതികളിലും, ദൈവസന്നിധിയിലും മനുഷ്യദൃഷ്ടിയിലും, നാം കുറ്റക്കാരനാണെന്നു നമുക്കു ബോദ്ധ്യമുണ്ടെന്നിരുന്നാലും പീലിപ്പോച്ചന്റെ എഴുത്തിൽ പറയുന്ന സംഗതികളിൽ നമ്മെ ആരും കുറ്റം പറവാൻ തക്കവണ്ണം നാം യാതൊന്നും പ്രവൃത്തിച്ചിട്ടില്ലെന്നാണ് നമ്മുടെ വിശ്വാസം. നമ്മെക്കുറിച്ചുള്ള ഒരു കുറ്റം ആലപ്പുഴ വസ്തു വിറ്റു എന്നുള്ളതാണല്ലോ. അതിനുള്ള ആധാരത്തിന്റെ പകർപ്പ് എഴുതി അയച്ചതു പീലിപ്പോച്ചനാകയാൽ പീലിപ്പോച്ചനും അതിനെക്കുറിച്ചു അൽപം അറിവുള്ളതാണല്ലോ. നാം ഇന്നു കോട്ടയത്തേക്കു പോകുന്നുണ്ട്. ആലപ്പുഴ നിന്നും അത്രടം വരുവാൻ പ്രയാസമില്ലല്ലോ. അടുത്ത ഞായറാഴ്ച വരെ നാം അവിടെ താമസിക്കുന്നതാണ്. തമ്മിൽ കാണ്മാൻ വളരെ ആഗ്രഹം ഉണ്ട്. അതിനാൽ അത്രടം വരുമെന്നു വിശ്വസിക്കുന്നു. ശേഷം ഒക്കെയും കാഴ്ചയിൽ പറഞ്ഞുകൊള്ളാമെന്നു കരുതി ചുരുക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു 1910-ാം മാണ്ടു മീന മാസം 15-നു പരുമല സിമ്മനാരിയിൽ നിന്നും (ഒപ്പ്)

(മലങ്കര ഇടവക പത്രിക, 1910 മീനം, പുസ്തകം 19, ലക്കം 3)

ശാസ്ത്രത്തിലുള്ള ആഴമായ പാണ്ഡിത്യവും അചഞ്ചലമായ വിശ്വാസ സ്ഥിരതയും വട്ടശ്ശേരിൽ തിരുമേനിയുടെ മായാത്ത വ്യക്തിമുദ്രയായിരുന്നു.

അഗാധമായ വേദപാണ്ഡിത്യം, യുക്തിവാദ പ്രതിവാദചാതുര്യം, ബുദ്ധിപ്രസരം, ആദിയായ ഉജ്ജ്വല സിദ്ധിവിശേഷങ്ങളാൽ അനുഗൃഹീതനായിരുന്നു വട്ടശ്ശേരിൽ തിരുമേനിയെന്ന് 'ജീവിത സ്മരണ'യിൽ കെ.സി. മാമ്മൻ മാപ്പിള രേഖപ്പെടുത്തിയിരിക്കുന്നു. നിരന്തരമായ വായനയും ധ്യാനവും പഠനവും പരിശീലനവും വേദശാസ്ത്രം, തർക്കശാസ്ത്രം, ബുദ്ധിശേഷി എന്നിവ സമന്വയിപ്പിച്ച് പക്വമായ നിരീക്ഷണങ്ങൾ അവതരിപ്പിക്കുന്നതിനുള്ള അഗാധ പാണ്ഡിത്യം നേടി. ഇതിനുള്ള കഴിവും പ്രാപ്തിയും വളരെ ചെറുപ്പത്തിൽത്തന്നെ വെളിപ്പെടുത്തി.

വിശുദ്ധിയും ലാളിത്യവും നിറഞ്ഞ വൈദിക നേതൃത്വത്തെ രൂപപ്പെടുത്തുന്നതിൽ പ. വട്ടശ്ശേരിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പരുമല സെമിനാരിയിലും പഴയസെമിനാരിയിലും നടത്തിയ വേദ അഭ്യസനത്തിൽ ആരാധനയും പ്രാർത്ഥനയും മാത്രം ചൊല്ലി തീർക്കുന്ന നേതൃത്വത്തെ സൃഷ്ടിക്കുക അല്ലായിരുന്നു ലക്ഷ്യം. യുക്തിഭദ്രതയോടും വിശുദ്ധിയോടും കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുവാൻ കഴിയുന്ന പുതിയ തലമുറയെ വാർത്തെടുക്കുവാൻ പ്രത്യേകമായി ശ്രദ്ധിച്ചു.

### 2. ഗുരുശിഷ്യ സൗഹൃദ ദർശനങ്ങൾ

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഗുരുദർശനം ദൈവദർശനത്തിൽ നിന്നും ലഭ്യമായതാണ്. ദൈവത്തെയും ഗുരുവിനെയും ആദരിക്കുന്ന ഭാരതീയ പാരമ്പര്യത്തിന്റെ മാതൃകയിൽ ഉറച്ചു നിന്ന പിതാവാണ് പ. വട്ടശ്ശേരിൽ തിരുമേനി. മലങ്കരസഭയെ ധീരമായി നയിക്കുവാനുള്ള ശേഷി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ സ്വാംശീകരിച്ചത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിൽ നിന്നും (1833–1909) പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ (1848–1902) നിന്നുമാണ്. കാര്യശേഷികൊണ്ട് പുലിക്കോട്ടിൽ തിരുമേനിയും ദൈവഭക്തികൊണ്ട് പരുമല തിരുമേനിയും മലങ്കരസഭയിൽ അദ്വിതീയരാണെന്ന് വട്ടശ്ശേരിൽ തിരുമേനി തന്റെ സ്ഥാനാരോഹണ പ്രഭാഷണത്തിൽ പറഞ്ഞു:

"ഈ രണ്ട് വന്ദ്യന്മാരിൽ 'വലിയ തിരുമേനി' എന്റെ വാത്സല്യ പിതാവും 'കൊച്ചുതിരുമേനി' എന്റെ പ്രിയ ഗുരുവുമാണ്" (*മലങ്കര നസ്രാണികൾ*, വാല്യം നാല്, 2015, പേജ് 107). വട്ടശ്ശേരിൽ തിരുമേനിക്ക്, പുലിക്കോട്ടിൽ തിരുമേനി 'വലിയ മെത്രാച്ചനും, പരുമല തിരുമേനി 'കൊച്ചു മെത്രാച്ചനുമാണ്.' ഇവർ ഗുരുവും മല്പാനും ഉപദേഷ്ടാവും മാത്രമല്ല, ജീവിത മാതൃകയുമായിരുന്നു. സന്യാസ ജീവിതശൈലിയിലും ആദ്ധ്യാത്മിക പാരമ്പര്യത്തിലും പരുമല തിരുമേനിയെ പിൻതുടർന്ന വട്ടശ്ശേരിൽ ഗീവർഗീസ് മല്പാന്റെ യൗവ്വനകാലം പ്രകാശമയമായത് പരുമലയിലെ ഗുരുശിഷ്യബന്ധത്തിൽ നിന്നുമാണ്.

പുലിക്കോട്ടിൽ തിരുമേനിയിൽ നിന്നും *കർമ്മയോഗവും* പരുമല തിരുമേനിയിൽ നിന്നും *ഭക്തിയോഗവും* സ്വാംശീകരിച്ച വട്ടശ്ശേരിൽ തിരുമേനിയിൽ *ജ്ഞാനയോഗവും* സമന്വയിച്ചു. കർമ്മ, ഭക്തി, ജ്ഞാന മാർഗ്ഗങ്ങൾ ഏകീകരിച്ച മഹായോഗിയായിരുന്നു ഈ വിശുദ്ധൻ.

ഗുരുഭക്തിക്കൊപ്പം ഉത്തമരായ ശിഷ്യഗണങ്ങളെ വാർത്തെടുക്കുന്നതിലും വട്ടശ്ശേരിൽ തിരുമേനി അതീവ ജാഗ്രത പുലർത്തി. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ഉൾപ്പെടെ 14-ൽപ്പരം മെത്രാപ്പോലീത്തന്മാരുടെ ഗുരുസ്ഥാനിയായി പ. വട്ടശ്ശേരിൽ തിരുമേനി.

വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന കാലത്താണ് (1909–1934) മലങ്കരസഭയിലെ ആദ്യത്തെ മൂന്നു കാതോലിക്കാ മാരെ തെരഞ്ഞെടുക്കുന്നത് – പ. ബസേലിയോസ് പൗലോസ് പ്രഥമൻ (1912–1914), പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ (1925–1928), പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ (1929–1964). ഇവർ എല്ലാവരോടും പുലർത്തിയ ഗുരുശിഷ്യ ബന്ധം മാതൃകാപരമായിരുന്നു. കാതോലിക്കാ സ്ഥാനം 12 വർഷം (1914–1929) ഒഴിഞ്ഞു കിടന്നപ്പോൾ പൂർണ്ണമായും സഭയെ വിശ്വസ്തയോടെ അദ്ദേഹം നയിച്ചു.

വേദശാസ്ത്രത്തിൽ ഉന്നത ബിരുദവും സന്യാസ പൈതൃകവും മാർത്തോമ്മൻ പാരമ്പര്യവും അരക്കിട്ടുറപ്പിച്ച ശിഷ്യഗണങ്ങളാണ് പിൽക്കാലത്ത് സഭയുടെ ദേശീയവും പൗരാണികവുമായ പാരമ്പര്യങ്ങളിൽ മലങ്കരസഭയെ 1934-ലെ ഭരണഘടനയുടെ അടിസ്ഥാനത്തിൽ വളർത്തി എടുത്തത്. പ്രവാ

ചക പ്രതിഭകളും ക്രാന്തദർശികളുമായ ഗുരുക്കന്മാർക്ക് മാത്രമേ ഉത്തമരായ ശിഷ്യന്മാരെ കണ്ടെത്തി പരിശീലിപ്പിച്ച് നേതൃത്വ സ്ഥാനത്ത് എത്തിക്കുവാൻ കഴിയൂ. മലങ്കരസഭയിൽ സ്ഥിരോത്സാഹികളും ദാർശനികരുമായവരെ നേതൃനിരയിലേക്ക് വളർത്തിക്കൊണ്ടു വരുന്നതിന് വട്ടശ്ശേരിൽ തിരുമേനി വഹിച്ച പങ്ക് അതിശ്രേഷ്ഠമാണ്.

### 3. ആരാധന–വേദശാസ്ത്ര സംഭാവനകൾ

പ. വട്ടശ്ശേരിൽ തിരുമേനിയുടെ കഠിനമായ തപശ്ചര്യയും നിർമ്മലമായ ആരാധനാ ജീവിതവും കർശനമായ ആരാധനാനുഷ്ഠാനങ്ങളും മലങ്കരസഭയിൽ മലയാള ഭാഷയിൽ ആരാധനക്രമങ്ങളും വേദശാസ്ത്രരചനകളും രൂപപ്പെടുത്തുവാൻ സഹായിച്ചു. സുറിയാനി ആരാധനക്രമങ്ങളും വേദശാസ്ത്ര ഗ്രന്ഥങ്ങളും മാത്രം നിലനിന്ന 19–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലയാളത്തിൽ വേദപ്രബോധനങ്ങൾ രചിക്കുന്നതിന് പ്രാധാന്യം നൽകി. ദീർഘമായ പ്രഭാഷണങ്ങളിലും കല്പനകളിലും വെളിപ്പെടുന്ന വേദശാസ്ത്ര, സഭാശാസ്ത്ര ദർശനങ്ങൾ ഗവേഷണ പഠത്തിന് അനന്ത സാധ്യതകൾ ഒരുക്കുന്നവയാണ്. സുറിയാനിയിലും മലയാളത്തിലും ഇംഗ്ലീഷിലും എഴുതിയിട്ടുള്ള ഡയറിക്കുറിപ്പുകളിൽ പ്രതിഫലിക്കുന്ന സഭാചരിത്രരേഖകൾ അമൂല്യമത്രെ. വട്ടശ്ശേരിൽ മല്പാൻ സെമിനാരി വിദ്യാർത്ഥികളോട് രാത്രി എട്ടു മണിക്ക് ഒന്നര മണിക്കൂർ സുറിയാനിയിൽ പ്രസംഗിച്ചതായി അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പിൽ എഴുതിയിട്ടുണ്ട്. *ഇതു മലയാളത്തുകാരിൽ ഒന്നാമത്തെ സുറിയാനി പ്രസംഗമെന്നു വിചാരിക്കുന്നു* എന്നു സുറിയാനിയിൽ അദ്ദേഹം എഴുതി (ഡയറി പുറം 13, 2009, പേജ് 86).

പ. വട്ടശ്ശേരിൽ തിരുമേനി 1886 മുതൽ 1889 വരെ എഴുതിയ ഡയറിക്കുറിപ്പുകൾ 2009–ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ ഏറ്റവും കൂടുതൽ ആവർത്തിച്ചിട്ടുള്ള ചെറു പ്രാർത്ഥനകൾ മലയാള സംസ്ക്കാരത്തിന്റെ തനിമയും ഹൃദ്യതയും വെളിവാക്കുന്നു: 'എന്റെ ദൈവമേ എല്ലാ തിന്മകളിൽ നിന്നും എന്നെ വെടിപ്പാക്കി വിശുദ്ധീകരിക്കണമേ; അറിഞ്ഞോ അറിയാതെയോ ഞാൻ ചെയ്തുപോകുന്ന ശാരീരികവും മാനസികവുമായ എല്ലാ തെറ്റുകളിൽ നിന്നും എന്നെ വെടിപ്പാക്കണമെ' (2009, പേജ് 31). ഡയറിയിൽ പല ഭാഗത്തു ഇത്തരത്തിലുള്ള നിരവധി നിമിഷ പ്രാർത്ഥനകൾ ലഭ്യമാണ്. മലയാള ഭാഷയിൽ പ്രാർത്ഥനകൾ എഴുതുന്നതിന്റെ പ്രാരംഭമാണ് ഡയറിയിലെ ഇത്തരം നിമിഷ പ്രാർത്ഥനാ വരികൾ.

മലയാളത്തിൽ പ്രാർത്ഥനകൾ ചൊല്ലുന്നതും അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നതും നിഷിദ്ധമായിരുന്ന കാലത്ത് വി. കുർബ്ബാനക്രമം മലയാളത്തിൽ സമ്പൂർണ്ണമായി ഭാഷാന്തരപ്പെടുത്തുന്നതിന് വട്ടശ്ശേരിൽ തിരുമേനി നേതൃത്വം നൽകി. കോനാട്ട് മാത്തൻ മല്പാനുമായി ചേർന്ന് സമ്പൂർണ്ണ മലയാള കുർബ്ബാന ക്രമം 1903–ൽ ആദ്യമായി അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

സുറിയാനി ഭാഷയിലും വ്യാകരണത്തിലും അതീവ വ്യുൽപ്പത്തി ആർജ്ജിച്ചെങ്കിലും ആരാധനഭാഷ മലയാളത്തിൽ ആയിരിക്കണമെന്ന് വട്ടശ്ശേരിൽ തിരുമേനി നിർബന്ധിച്ചിരുന്നു. പ്രാർത്ഥനകൾ മലയാളത്തിൽ ക്രോഡീകരിക്കുന്നതിനുള്ള താൽപര്യവും നേതൃത്വവും ശക്തമായിരുന്നു. കൃംതാ പ്രാർത്ഥനാക്രമവും കുർബ്ബാനക്രമവും മലയാളത്തിൽ പ്രസിദ്ധീകരിച്ചത് മലങ്കരസഭയിൽ ആരാധനക്രമങ്ങൾ സമ്പൂർണ്ണമായും മലയാള ഭാഷയിൽ അവതരിപ്പിക്കുവാൻ വഴി ഒരുക്കി.

സുറിയാനി ഭാഷയിൽ അഗ്രഗണ്യനായിരുന്നിട്ടും ആരാധന, മലയാള ഭാഷയിൽ തന്നെ ആയിരിക്കണമെന്ന കർക്കശ മനോഭാവമാണ് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ പുലർത്തിയിരുന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മുമ്പ് കുർബ്ബാനക്രമം മലയാളത്തിൽ പ്രസിദ്ധീകരിച്ചെങ്കിലും അതിൽ ശുശ്രൂഷകർ വായിക്കേണ്ട ഭാഗങ്ങൾ ഉണ്ടായിരുന്നില്ല. ഇപ്പോൾ ലഭ്യമാകുന്ന കുർബ്ബാനക്രമത്തിലുള്ള കൃംതാ പ്രാർ ത്ഥനകൾ, ഭുവിലശേഷം, പൗലോസ് ശ്ലീഹാ, കുക്കിലിയോനുകൾ എന്നിവ ആദ്യമായി മലയാളത്തിൽ പ്രസിദ്ധീകരിക്കുന്നത് വട്ടശ്ശേരിൽ തിരുമേനി അച്ചടിച്ച വിശുദ്ധ കുർബ്ബാനക്രമത്തിലാണ്. മലയാള ഗാനങ്ങൾ ചിട്ടപ്പെടുത്തുന്നതിന് കൊട്ടാരത്തിൽ ശങ്കുണ്ണി മേനോൻ (1855–1937), കണ്ടത്തിൽ വർഗീസ് മാപ്പിള (1857–1904) എന്നിവരുടെ സഹായങ്ങൾ സ്വീകരിച്ചു. ആരാധനക്രമങ്ങൾ പരിഷ്ക്കരിക്കുന്നതിനും മലയാളത്തിൽ പ്രസിദ്ധീകരിക്കുന്നതിനും വട്ടശ്ശേരിൽ തിരുമേനി പകർന്ന നേതൃത്വം അതുല്യമത്രെ.

വട്ടശ്ശേരിൽ തിരുമേനിയുടെ വേദശാസ്ത്ര–സഭാശാസ്ത്ര ദർശനങ്ങൾ വെളിപ്പെടുന്ന പ്രാമാണികഗ്രന്ഥമാണ് മതസംഗതി അഥവാ മതോപദേശ സാരങ്ങൾ (Basic Doctrines of Religion). പരുമല സെമിനാരിയിലും പഴയസെമിനാരിയിലും മലങ്കര മല്പാനായി വിദ്യാർത്ഥികളെ 1881 മുതൽ പഠിപ്പിച്ചപ്പോൾ തയ്യാറാക്കിയ പഠനക്കുറിപ്പുകളാണ് മതോപദേശസാരം. ദൈവം, കൂദാശ, പ്രാർത്ഥനകൾ, ഉപവാസം, രക്ഷ തുടങ്ങിയ വിഷയങ്ങളാണ് പ്രധാന ഉള്ളടക്കം. സഭാവിശ്വാസത്തെക്കുറിച്ച് സാധാരണക്കാരന് ലഭ്യമാകേണ്ട അറിവുകൾ മതോപദേശസാരത്തിൽ സംവേദിക്കപ്പെടുന്നു.

മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർക്ക് ഏകദേശം 23 വയസുള്ളപ്പോഴാണ്, മതോപദേശ സാരങ്ങൾ 1881–ൽ രചിച്ചത്. *സുറിയാനി*



**പ. ഗീവർഗീസ് രണ്ടാമന്റെ കാതോലിക്കാ വാഴ്ചയ്ക്കു ശേഷം എടുത്ത ഫോട്ടോ. പാമ്പാടി തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, മാർ ഈവാനിയോസ് (ബഥനി), മാർ തെയോഫിലോസ് (ബഥനി).**

*സത്യവിശ്വാസ സഭയിലെ മതോപദേശ സാരങ്ങൾ* എന്ന പേരിൽ ഇതിന്റെ ഒന്നാം പതിപ്പ് 1900-ൽ പ്രസിദ്ധീകരിച്ചു. പത്തു വർഷത്തെ പഠനവും മനനവും എഡിറ്റിംഗും നടത്തിയിട്ടാണ് 32-ാം വയസ്സിൽ ഇത് അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നത്.

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ രചനകളിൽ പ്രധാനപ്പെട്ടവയാണ് മതോപദേശസാരങ്ങളും (മതസംഗതികൾ) സുറിയാനി പാഠപുസ്തകവും (A Syriac Text book for Beginners). സുറിയാനിയിലും മലയാളത്തിലും നേടിയ ഭാഷാ പ്രാവീണ്യവും പ. പരുമല തിരുമേനിയുടെ സംരക്ഷണത്തിൽ ലഭ്യമായ വൈദിക പരിശീലനവും വെട്ടിക്കൽ ദയറാ, പരുമല സെമിനാരി എന്നിവിടങ്ങളിൽ നിന്നും ലഭിച്ച ആത്മീയ ശിക്ഷണവും (1876-1880) ഗ്രന്ഥരചനയിലേയ്ക്ക് നയിച്ചു.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരുടെ എഴുത്തുകളിലും ഗ്രീഗോറിയോസ് ബാർ എബ്രായ, മോശേ ബർ കീഫാ എന്നിവരുടെ ദർശനങ്ങളിലും വട്ടശ്ശേരിൽ തിരുമേനി അവഗാഹം നേടിയിരുന്നു. നവീകരണ വിഭാഗത്തിന്റെ സ്വാധീനവും പ്രതിരോധവും സഭ നേരിട്ട പശ്ചാത്തലത്തിലാവാം പാശ്ചാത്യ സുറിയാനി പിതാക്കന്മാരുടെ ദർശനങ്ങളിൽ അധിഷ്ഠിതമായ വേദശാസ്ത്ര പ്രബോധനങ്ങൾക്ക് അദ്ദേഹം രൂപം നൽകിയത്. വേദപുസ്തക പരിജ്ഞാനത്തിന്റെ അഗാധ വ്യാഖ്യാനങ്ങളും ദർശനങ്ങളും ഇതിൽ പ്രതിഫലിക്കുന്നുണ്ട്. വിവാദങ്ങളും തർക്കങ്ങളും നിറഞ്ഞ വിഷയ വിശകലനം അവതരണത്തിൽ നിന്നും ബോധപൂർവ്വം ഒഴിവാക്കിയത് വിശകലനം സുഗ്രാഹ്യമാക്കുവാൻ സഹായിക്കുന്നു. എന്നാൽ വട്ടശ്ശേരിൽ തിരുമേനിയുടെ യഥാർത്ഥമായ വേദശാസ്ത്രവും സഭാശാസ്ത്രവും പ്രതിഫലിക്കുന്നത് കോടതിയിൽ നൽകിയ വാദമൊഴികളിലാണെന്ന് ഫാ. ഡോ. വി. സി. ശമുവേൽ വീക്ഷിക്കുന്നുണ്ട്. ഈ വാദപ്രതിവാദങ്ങൾ ചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ടിന്റെ വട്ടശേരിൽ തിരുമേനിയുടെ നിത്യാക്ഷരങ്ങളിൽ മൂന്നു വാല്യങ്ങളിലായി അവതരിപ്പിക്കുന്നു. എന്നാൽ പിന്നീടുള്ള ചില വിശകലനങ്ങളിൽ റോമൻ കത്തോലിക്കാ സഭയുടെയും ആംഗ്ലിക്കൻ സഭയുടെയും പഠിപ്പിക്കലുകളുടെ സ്വാധീനവും ഉണ്ടായതായി ഫാ. ഡോ. വി. സി. ശമുവേൽ വ്യക്തമാക്കുന്നു.

വട്ടശേരിൽ തിരുമേനിയുടെ ആദ്യകാല എഴുത്തുകളിലും പ്രബോധനങ്ങളിലും അന്ത്യോഖ്യൻ സഭാ പാരമ്പര്യ ദർശനങ്ങൾക്ക് പ്രാധാന്യം നൽകിയെങ്കിൽ പിന്നീട് മലങ്കരസഭയുടെ സ്വാതന്ത്ര്യം, സ്വകീയത, ഭരണഘടന, പാരമ്പര്യം എന്നിവയെ അടിസ്ഥാനമാക്കിയ പ്രബോധനങ്ങളാണ് പ്രഖ്യാപിച്ചത്. സഭാശാസ്ത്രം, ദേശീയത, മാർത്തോമ്മൻ പൈതൃകം, സഭാ സ്വാതന്ത്ര്യം, സ്വതന്ത്ര കാതോലിക്കേറ്റ് തുടങ്ങിയ വിഷയങ്ങളുടെ വിശാലമായ കാഴ്ചപ്പാടുകൾ, വട്ടശ്ശേരിൽ തിരുമേനിയുടെ പ്രഭാഷണങ്ങൾ, കല്പനകൾ, കോടതിമൊഴികൾ (നിത്യാക്ഷരങ്ങൾ) എന്നിവയിൽ നിന്നും ലഭ്യമാകും.

സെമിനാരി വിദ്യാർത്ഥികളുടെ ബോധനത്തിനു വേണ്ടി 1903-ൽ തയ്യാറാക്കിയ സുറിയാനി പാഠപുസ്തകവും ശ്രദ്ധേയമായ സംഭാവനയാണ്. വാമൊഴിയായി പഠിച്ച സുറിയാനി ഭാഷ ശാസ്ത്രീയമായി അഭ്യസിക്കുന്നതിന് ആവശ്യമായ പാഠാവലിയുടെ രൂപീകരണമായിരുന്നു ലക്ഷ്യം. വേദശാസ്ത്രം, സഭാശാസ്ത്രം, സുറിയാനി ഭാഷ, ഭരണഘടന, ആരാധന പരിഷ്ക്കരണം എന്നിവയിൽ നൽകിയ സംഭാവനകൾ അതിശ്രേഷ്ഠമാണ്.

മലങ്കരസഭയിൽ സ്വാതന്ത്ര്യം, ദേശീയത, സ്വയാവബോധം, ഭരണസംവിധാനം എന്നീ വിഷയങ്ങളിൽ തദ്ദേശീയമായ വേദദർശനവും തത്വശാസ്ത്രവും രൂപപ്പെടുത്തുന്നതിൽ വട്ടശ്ശേരിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മലങ്കരസഭാശാസ്ത്ര - ചരിത്ര പഠനത്തിൽ തദ്ദേശീയ വേദശാസ്ത്രത്തിന്റെ രീതിശാസ്ത്ര വികസനത്തിന് മാർഗ്ഗം പകർന്നത് വട്ടശ്ശേരിൽ തിരുമേനിയാണ്.

### 4. സ്വതന്ത്ര ദേശീയ സഭാ ദർശനം

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ സ്വാതന്ത്ര്യ ദർശനത്തിന്റെ വികാസ പരിണാമങ്ങൾ 19 ഉം 20 ഉം നൂറ്റാണ്ടിലെ സഭാചരിത്രത്തോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ മലങ്കരയിൽ പുതിയ യുഗപ്പിറവിക്ക് വേദിയൊരുക്കിയ പ. വട്ടശ്ശേരിൽ തിരുമേനി ആധുനിക മലങ്കരസഭയുടെ ശില്പിയാണ്. സഭയുടെ ഉൾഭരണ സ്വാതന്ത്ര്യം, സ്വയം ശീർഷകത്വം, ദേശീയത, തദ്ദേശീയ ഭരണക്രമീകരണം, കാതോലിക്കേറ്റ്, ഭരണഘടന എന്നീ വിഷയങ്ങളിൽ സ്വതന്ത്രവും തദ്ദേശീയവുമായ സമീപനവും വളർത്തി എടുത്തു. എല്ലാവിധ അധിനിവേശങ്ങളേയും പ്രതിരോധിക്കുവാൻ മുന്നിട്ടിറങ്ങിയ സഭാ സ്വാതന്ത്ര്യ യോദ്ധാവായി പ. വട്ടശ്ശേരിൽ തിരുമേനി.



**മെത്രാപ്പോലീത്താ സ്ഥാനമേറ്റു ബോംബെയിലെത്തിയപ്പോൾ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസും പൗലോസ് മാർ കൂറിലോസും.**

50-ാം വയസിൽ മെത്രാപ്പോലീത്തായും 51-ാം വയസ്സിൽ മലങ്കര മെത്രാപ്പോലീത്തായും (1909) ആയ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് 1912 സെപ്റ്റംബർ 15-ന് മലങ്കരസഭയിൽ ഒരു സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന്റെ സൂത്രധാരകത്വം നിർവ്വഹിച്ചു. 1934-ലെ മലങ്കര സഭാഭരണഘടനയുടെ കരട് ക്രോഡീകരിച്ച ശില്പിയുമാണ് അദ്ദേഹം. സത്യവും നീതിയും ഉൾക്കൊണ്ട് മലങ്കരസഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിനും തദ്ദേശീയതയ്ക്കുംവേണ്ടി ധർമ്മയുദ്ധം ചെയ്ത ധീരനും വിശുദ്ധനുമായ മഹായോഗിയായ പ. വട്ടശ്ശേരിൽ തിരുമേനി അസാധാരണമായ ആത്മീയ പൗരുഷം പ്രകടമാക്കി. സ്വയംഭരണവും സ്വയം ശീർഷകത്വവുമുള്ള സ്വതന്ത്ര ദേശീയ സഭയായി മലങ്കരസഭയെ ഭാരതത്തിൽ ഉറപ്പിക്കുന്നതിനും ജനാധിപത്യവും എപ്പിസ്ക്കോപ്പസിയും സമന്വയിപ്പിക്കുന്ന 1934-ലെ ഭരണഘടന തയ്യാറാക്കുന്നതിലും അദ്ദേഹം പുലർത്തിയ ജ്ഞാനദൃഷ്ടിയും ദൃഢനിശ്ചയവും ത്യാഗപൂർവ്വമായ ഇടയ പരിപാലനവും അതിശ്രേഷ്ഠമാണ്. സ്വതന്ത്ര ദേശീയ സഭയെക്കുറിച്ചുള്ള പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദർശനം, 1932-ൽ സ്വന്തം കൈ കൊണ്ട് എഴുതി കേരള കേസരി പത്രത്തിൽ പ്രസിദ്ധീകരിച്ച ഭരണഘടനാ ഡ്രാഫ്റ്റിൽ കാണുന്നുണ്ട്.

കാതോലിക്കേറ്റ് സ്ഥാപനം വഴി മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനേയും മലങ്കര മെത്രാപ്പോലീത്തായേയും മെത്രാപ്പോലീത്തന്മാരെയും തെരഞ്ഞെടുത്ത് വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും അവസരം ലഭ്യമായി. പ. വട്ടശ്ശേരിൽ തിരുമേനി വിളംബരം ചെയ്ത സ്വതന്ത്ര ദേശീയ സഭാ ദർശനവും ഭരണഘടനയുടെ ഭദ്രതയുമാണ് വിവിധ കോടതി വിധികളിലൂടെ ലഭ്യമായ നിയമ സാധുത.

മലങ്കരസഭയിൽ റോയൽ കോടതി വിധി മുതൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി വരെ എത്രയധികം വിധി ന്യായങ്ങൾ ഉണ്ടായിട്ടുണ്ട്. മലങ്കരസഭയുടെ സ്വത്വവും ഉൾഭരണ സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിക്കുന്നതിനുവേണ്ടി നടത്തിയ നിയമ പോരാട്ടം വിജയത്തിലെത്തിച്ചതിന്റെ അടിത്തറ പ. വട്ടശ്ശേരിൽ തിരുമേനി വളർത്തി ഉറപ്പിച്ച, സ്വതന്ത്ര കാതോലിക്കേറ്റിന്റെ ഭരണക്രമങ്ങളും 1934-ലെ ഭരണ ഘടനയുമാണ്.

പ. വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനായി നടത്തിയ സഹന ജീവിതം സഭയോടുള്ള ആത്മാർത്ഥമായ സ്നേഹത്തിന്റെയും ദൈവത്തിലുള്ള അകമഴിഞ്ഞ വിശ്വാസത്തിന്റെയും അടിസ്ഥാനത്തിലായിരുന്നു എന്ന് ഫാ. ഡോ. വി. സി. ശമുവേൽ സാക്ഷിക്കുന്നു (1984, പേജ് 11). മലങ്കരസഭയിൽ സ്വാതന്ത്ര്യം സ്ഥാപിക്കുന്നതിതായി ത്യാഗപൂർവ്വം അക്ഷീണം യത്നിച്ച് കാതോലിക്കാ സ്ഥാപനം യാഥാർത്ഥ്യമാക്കിയ മാർ ദീവന്നാസിയോസിന്റെ ദൃഢനിശ്ചയവും വ്രതവിശുദ്ധ ജീവിതവും എക്കാലവും മലങ്കരസഭയിൽ പ്രകാശം പരത്തും.

“നമ്മുടെ സഭയുടെ നിലനിൽപ്പിനു ക്ഷേമത്തിനും മേൽഗതിക്കും ... പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകാനുള്ള ചുമതല നിങ്ങൾ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു” എന്ന് പ. വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യസന്ദേശത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. കാതോലിക്കാ സിംഹാസനം സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതി സംരക്ഷിക്കുന്നതിനുമായി നടത്തിയ നിയമ പോരാട്ടമാണ് മലങ്കരസഭയിലെ ആധുനിക വ്യവഹാര ചരിത്രത്തിന്റെ (1911-2017) സംക്ഷിപ്തം.

**5. ആദ്ധ്യാത്മിക - നവോത്ഥാന ദർശനങ്ങൾ**

മലങ്കരസഭയുടെ ആധുനിക ചരിത്രത്തിൽ നവോത്ഥാന ദർശനങ്ങൾക്ക് ശാസ്ത്രീയവും ഭരണപരവുമായ അടിത്തറയിട്ടത് പ. വട്ടശ്ശേരിൽ തിരുമേനിയാണ്. മലങ്കരസഭയ്ക്ക് ആന്തരികവും ബാഹ്യവുമായ നവോത്ഥാന ദർശനങ്ങൾ ലഭ്യമായ കാലഘട്ടമാണിത് (1908-1934). മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള 26 വർഷത്തെ നിരന്തരമായ പ്രവർത്തനങ്ങൾ സഭയിൽ ആദ്ധ്യാത്മിക നവോത്ഥാനത്തിനായി വിവിധ പ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിനും ബാഹ്യതലങ്ങളിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളും സാംസ്കാരിക സംഘങ്ങളും രൂപീകരിക്കുന്നതിനും നേതൃത്വം നൽകി. സഭാകേസും തർക്കങ്ങളും കലഹങ്ങളും വിവിധ തരത്തിൽ സഭയെ കലുഷിതമാക്കി എങ്കിലും ആദ്ധ്യാത്മിക മുന്നേറ്റത്തിനായി അദ്ദേഹം അക്ഷീണം യത്നിച്ചു.

നവീകരണ പ്രസ്ഥാനക്കാരുടെ കടന്നുകയറ്റവും അന്ത്യോഖ്യൻ അധിനിവേശത്തിന്റെ വേലിയേറ്റവും അതിശക്തമായ ഈ കാലഘട്ടത്തിൽ ദൈവാശ്രയത്തോടും സാമൂഹിക കാഴ്ചപ്പാടോടും നവോത്ഥാന ദർശനങ്ങൾ ഉൾക്കൊള്ളിച്ച് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്ക് രൂപംനൽകി.

സ്കൂൾ-കോളജ് തലങ്ങളിൽ വിദ്യാർത്ഥികളുടെ പഠനസേവനങ്ങൾക്കായി 1908-ൽ സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന് പ്രാരംഭമിട്ടു. കെ. സി. ചാക്കോ, ഇ. ജെ. ഫിലിപ്പോസ്, ഡോ. ചീരൻ വർഗീസ്, എ. എ. പോൾ മുതലായവർ ആദ്യകാലത്ത് ഈ പ്രസ്ഥാനത്തെ നയിച്ചു. മദ്രാസിലും തിരുവല്ലായിലുമായി ആദ്യ സമ്മേളനങ്ങൾ നടത്തി. വിവിധ സ്ഥലങ്ങളിൽ പ്രവർത്തനങ്ങൾ വ്യാപകമാക്കി. ഇടവക കേന്ദ്രീകരിച്ച് 1933-ൽ ആരംഭിച്ച സിറിയൻ യുവജന സംഘമാണ് 1936-ൽ യുവജനപ്രസ്ഥാനമായി വളർന്നത്.

സൺഡേസ്കൂൾ പ്രസ്ഥാനത്തിന് ജീവനും ചൈതന്യവും നൽകിയത് വട്ടശ്ശേരിൽ തിരുമേനി ആയിരുന്നു. ബാല്യത്തിൽ തന്നെ വിദ്യാർത്ഥികളെ വേദബോധനത്തിൽ അഭ്യസിപ്പിക്കുന്നതിനായി ഇടവകൾ കേന്ദ്രീകരിച്ച് നിർബന്ധപൂർവ്വം സൺഡേസ്കൂൾ സമാരംഭിക്കുന്നതിന് അദ്ദേഹം നിർദ്ദേശം നൽകി.

മലങ്കരസഭയിൽ സ്ത്രീകൾക്കായി ദൈവമാതാവിന്റെ നാമത്തിൽ മർത്തമറിയം സമാജം ആരംഭിക്കുവാൻ പ. വട്ടശ്ശേരിൽ തിരുമേനി 1928-ൽ നേതൃത്വം നൽകി. *നമ്മുടെ വനിതകളുടെ ആത്മികവും സാമൂഹികവുമായ പുരോഗതിയെ ലക്ഷ്യമാക്കി ഇന്ന് അനേകമനേകം ശാഖകളിലൂടെ പ്രവർത്തിച്ചു വരുന്നു. മർത്തമറിയം വനിതാ സമാജം മാർ ദീവന്നാസിയോസിന്റെ കാലത്താണ് ജന്മമെടുത്തത്* (ഇസ്സഡ്. എം. പാറേട്ട്, *വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ്,* 1969: പേജ് 806-807). മർത്തമറിയം സമാജത്തിന്റെ നേതൃത്വനിരയിലെ ആദ്യ സെക്രട്ടറി ‘കൊച്ചന്നാമ്മ’ (കെ. എം. അന്നമ്മ) കണ്ടത്തിൽ കുടുംബാംഗമായിരുന്നു.

## വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മാർ ദീവന്നാസ്യോസ് (1858-1934) ജീവിതരേഖ



മല്ലപ്പള്ളി വട്ടശ്ശേരിൽ ജോസഫ് - ഏലിയാമ്മ ദമ്പതികളുടെ മകൻ. ജനനം 31-10-1858. 12-10-1876-ന് പത്രോസ് തൃതീയൻ ‘മ്സമ്രോനോ’ സ്ഥാനം നൽകി. വെട്ടിക്കൽ ദയറായിലും പരുമല സെമിനാരിയിലും മാർ ഗ്രിഗോറിയോസിൽ നിന്ന് സഭാചരിത്രം, ആരാധന, സുറിയാനി, വിശ്വാസം എന്നിവ പഠിച്ചു. 16-12-1879 ന് പൂർണ്ണ ശെമ്മാശുപട്ടവും 16-1-1880 ന് കശീശാപട്ടവും മാർ ഗ്രിഗോറിയോസിൽ നിന്ന് സ്വീകരിച്ചു. ശെമ്മാശനായിരിക്കേ 1876-ൽ അബ്ദുള്ളാ ഗ്രീഗോറിയോസിന്റെ ദ്വിഭാഷിയായി മലങ്കര മുഴുവൻ സന്ദർശിച്ചു. പരുമല സെമിനാരിയിൽ മല്പാനായും മാനേജർ ആയും നിയമിതനായി. കോട്ടയം എം. ഡി. സെമിനാരി പ്രിൻസിപ്പൽ ആയും പഴയസെമിനാരി മല്പാനായും പ്രവർത്തിച്ചു. 1903 നവം. 2-ന് പരുമല സെമിനാരിയിൽ വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് റമ്പാൻ സ്ഥാനം നൽകി. കോനാട്ട് മല്പാനുമൊന്നിച്ച് കുർബാനക്രമം മലയാളത്തിൽ ഗാനങ്ങളും ഇന്നത്തെ തുബ്ദേനുകളും ചേർത്തു പരിഷ്ക്കരിച്ച് 1903-ൽ പ്രസിദ്ധീകരിച്ചു. *മതോപദേശസാരം*, *സുറിയാനി ഒന്നാംപാഠം* എന്നീ പ്രാമാണിക ഗ്രന്ഥങ്ങളും രചിച്ചു. 14-2-1908 ലെ പഴയസെമിനാരി അസോസ്യേഷൻ മലങ്കര മെത്രാന്റെ പിൻഗാമിയായി തെരഞ്ഞെടുത്തു. 31-5-1908 ന് യെരുശലേമിൽ വച്ച് അബ്ദുള്ളാ പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസ് എന്ന പേരിൽ മേല്പട്ടക്കാരനായി വാഴിച്ചു. നാട്ടിലെത്തിയ ഇദ്ദേഹത്തിന് ചുമതലകളും ആസ്ഥാനവും നിയമപരമായും ഔപചാരികമായും ഒഴിഞ്ഞുകൊടുത്തു പുലിക്കോട്ടിൽ മെത്രാപ്പോലീത്താ കോട്ടയം ചെറിയപള്ളിയിലേക്ക് മാറി താമസിച്ചു. 1909 ജൂലായ് 12-നുശേഷം കൊച്ചു മെത്രാച്ചൻ പൂർണ്ണ മലങ്കര മെത്രാപ്പോലീത്താ ആയി.

1911-ൽ അബ്ദുള്ളാ പാത്രിയർക്കീസ് അന്യായമായി മുടക്കി. ഭൂരിഭാഗം സമുദായാംഗങ്ങളും മെത്രാപ്പോലീത്തായെ അനുകൂലിച്ചു. വൈദികട്രസ്റ്റിയും അത്മായട്രസ്റ്റിയും പാത്രിയർക്കീസിനൊപ്പം കൂടി. തുടർന്ന് അന്ത്യോഖ്യായുടെ സീനിയർ പാത്രിയർക്കീസ് മുടക്ക് വ്യർത്ഥമാണെന്ന് പ്രഖ്യാപിച്ചു. അബ്ദൽ മശിഹാ പാത്രിയർക്കീസ് മലങ്കരയിൽ ക്ഷണിക്കപ്പെട്ടു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായി. മുറിമറ്റത്തിൽ മാർ ഈവാനിയോസ് ഒന്നാം കാതോലിക്കാ ആയി. മലങ്കരസഭയിൽ രണ്ടു കക്ഷികൾ രൂപപ്പെട്ടു. സഭാ സമാധാനത്തെ പ്രതി മർദീൻ യാത്ര ഉൾപ്പെടെ മെത്രാപ്പോലീത്താ നടത്തിയ ശ്രമങ്ങൾ വിഫലമായി. കോടതിയിൽ അനുകൂലമായും പ്രതികൂലമായും വിധികൾ ഉണ്ടായി. സെമിനാരിയുടെ കൈവശാവകാശം പലപ്പോഴും ചോദ്യം ചെയ്യപ്പെട്ടു. സമാന്തര അസോസ്യേഷനും സമാന്തര ട്രസ്റ്റികളും ഉണ്ടായി. വിശ്വസ്ത ശിഷ്യൻ ബഥനിയുടെ മാർ ഈവാനിയോസ്, മാർ തെയോഫിലോസ് എന്നിവരുടെ നേതൃത്വത്തിൽ ഒരു വിഭാഗം മലങ്കര റീത്ത് സൃഷ്ടിച്ച് കത്തോലിക്കാസഭയിൽ ചേക്കേറി. വ്യവഹാരം അദ്ദേഹത്തിന്റെ ബഹുമുഖ പ്രതിഭയെയും പാണ്ഡിത്യത്തെയും നിഷ്പ്രഭവും നിഷ്ഫലവുമാക്കി. ഒരു ഭരണഘടനയ്ക്ക് രൂപം നൽകുവാൻ ശ്രമിച്ചു എങ്കിലും അത് പാസ്സാക്കിയെടുക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ കാലത്ത് നാലു പാത്രിയർക്കീസന്മാരും മൂന്ന് കാതോലിക്കാമാരും അധികാരം വഹിച്ചു. കറകളഞ്ഞ നിഷ്ഠകളും കാപട്യലേശമില്ലാത്ത ഭക്തിയും ചര്യകളും പ്രത്യുല്പന്നമതിത്വം തികഞ്ഞ പാണ്ഡിത്യവും ഉന്നതശീർഷനായ അദ്ദേഹത്തെ അനന്യനാക്കുന്നു. എല്ലാ ആത്മീയ പ്രസ്ഥാനങ്ങൾക്കും ശക്തി പകർന്ന അദ്ദേഹം സഭാഭാസുരൻ എന്ന് വിശേഷിപ്പിക്കപ്പെട്ടു. 1934 ഫെബ്രു. 23-ന് ദിവംഗതനായി. കോട്ടയം പഴയസെമിനാരി ചാപ്പലിന്റെ തെക്കേ മുറിയിൽ കബറടക്കപ്പെട്ടു. പ. സുന്നഹദോസ് 2003 ഫെബ്രു 24-ന് അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

കൊച്ചന്നാമ്മ വിവാഹം കഴിച്ചത് വട്ടശ്ശേരിൽ തിരുമേനിയുടെ ജ്യേഷ്ഠന്റെ പുത്രൻ ഫിലിപ്പോച്ചൻ ആയിരുന്നു. അതിനാൽ കൊച്ചന്നാമ്മയുടെ നേതൃത്വവും പ്രവർത്തന പദ്ധതികളും കൃത്യമായി വട്ടശ്ശേരിൽ തിരുമേനിയെ അറിയിച്ചിരുന്നു. മർത്തമറിയം സമാജ പ്രവർത്തനങ്ങൾക്ക് ആവശ്യമായ നിർദേശവും കൈത്താങ്ങലുകളും അദ്ദേഹം നൽകി സഹായിച്ചു.

സുറിയാനി, മലയാളം, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിൽ അവഗാഹം ഉണ്ടായിരുന്നതിനാൽ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കായി വിവിധ പദ്ധതികൾ ആവിഷ്ക്കരിച്ചു. ഗുരുവായ പ. പരുമല തിരുമേനിയുടെ വിദ്യാഭ്യാസ ദർശനം വളരെയേറെ സ്വാധീനിച്ചതിനാൽ വിവിധ സ്ഥലങ്ങളിൽ സ്കൂളുകൾ ആരംഭിക്കുന്നതിന് നേതൃത്വം നൽകി. വിദ്യാഭ്യാസം സാമൂഹിക നവോത്ഥാനത്തിന്റെ അടിസ്ഥാന ഘടകം എന്നു വിശ്വസിച്ച വട്ടശ്ശേരിൽ തിരുമേനി തിരുവല്ല എം.ജി.എം. ഹൈസ്കൂൾ, പെൺകുട്ടികളുടെ വിദ്യാഭ്യാസത്തിനായി തിരുമൂലപുരം ബാലികാമഠം ഗേൾസ് ഹൈസ്കൂൾ എന്നിവ ആരംഭിച്ചു. ബാലികാമഠം സ്കൂൾ ആരംഭത്തെക്കുറിച്ച് 1922-ൽ വട്ടശ്ശേരിൽ തിരുമേനി എഴുതിയ കല്പന ഏവരും പഠിക്കേണ്ടതാണ്. സ്ത്രീ വിദ്യാഭ്യാസത്തെക്കുറിച്ച് അദ്ദേഹത്തിന്റെ കാഴ്ചപ്പാട് വ്യക്തമാകുന്ന കല്പനയാണത്: “സ്ത്രീജനങ്ങൾക്കു ദൈവഭക്തിയും പഠിപ്പും ഇല്ലാത്തതായ സമുദായം ഒരു കാലത്തും ഐശ്വര്യം പ്രാപിപ്പാൻ പ്രയാസമാണ്. അങ്ങനെയുള്ള സമുദായത്തിൽ മഹാമനസ്കന്മാരും വിദ്വാന്മാരും വിശുദ്ധന്മാരുമായ ആളുകൾ തുലോം ചുരുങ്ങിയിരിക്കും. നമ്മുടെ സമുദായം സ്ത്രീ വിദ്യാഭ്യാസ വിഷയത്തിൽ തുലോം പിന്നോക്കമാണ്. ... ഈ കുറവിനെ പരിഹരിക്കാത്ത കാലത്തോളം നമ്മുടെ സമുദായത്തിന് ഐശ്വര്യാഭിവൃദ്ധി ഉണ്ടാകുന്നത് പ്രയാസമായിരിക്കും” (*മലങ്കരസഭാപിതാക്കന്മാർ*, 1991, പേജ് 204).

പ. വട്ടശ്ശേരിൽ തിരുമേനി സ്ത്രീ ശക്തീകരണ ദർശനങ്ങൾക്ക് പ്രാധാന്യം നൽകിയതിനാലാണ് സഭയിൽ സ്ത്രീ സമാജവും സ്ത്രീ വിദ്യാഭ്യാസവും ആരംഭിച്ചത്. കോട്ടയത്ത് വിദ്യാർത്ഥികൾക്ക് താമസിച്ച് പഠിക്കുന്നതിനായി എം.ഡി. ഹോസ്റ്റൽ ആരംഭിച്ചു. ആലുവാ യു.സി. കോളജിന്റെ സ്ഥാപനത്തിലും നിർണ്ണായക പങ്ക് വഹിച്ചിട്ടുണ്ട്. നിരവധി സ്ഥലത്ത് പ്രൈമറി സ്കൂളുകൾക്ക് തുടക്കമിട്ടു.

സഭയുടെ സർവ്വതോന്മുഖ വികസനത്തിനായി മലങ്കര സുറിയാനി മഹാജനസഭ, ക്ലെറിക് യോഗം, മാർ ഗ്രീഗോറിയോസ് സുവിശേഷ സംഘം എന്നിവയും ആരംഭിച്ചു. സഭയിൽ ഉത്തമരായ സന്യാസികളുടെ സാന്നിധ്യവും നേതൃത്വവും സഭയുടെ വികസനത്തിനും അഭിവൃദ്ധിക്കും അനിവാര്യമെന്ന് തിരിച്ചറിഞ്ഞ വട്ടശ്ശേരിൽ തിരുമേനിയുടെ പ്രേരണയും നേതൃത്വവുമാണ് 1918-ൽ റാന്നി പെരുനാട്ടിലെ ബഥനി ആശ്രമവും പത്തനാപുരത്തെ കന്യാസ്ത്രീ മഠവും (1925). സഭയോടും ദൈവത്തോടും പ്രതിബദ്ധതയുള്ള ലളിതജീവിതവും സാമൂഹിക കാഴ്ചപ്പാടുമുള്ള സന്യാസ സമൂഹത്തെ വളർത്തി എടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു.

1933-ൽ കോട്ടയം ഏലിയാ ചാപ്പലിനോട് ചേർന്ന് വൈദിക സെമിനാരി ആരംഭിച്ചു. വൈദികരുടെ വിദ്യാഭ്യാസം കാലസ്ഥിതിക്കു തക്കവണ്ണം വേണ്ട വിധത്തിൽ നടത്തുകയായിരുന്നു ലക്ഷ്യമെന്ന് 1919-ന് കോട്ടയം സുറിയാനി അരമനയിൽ നിന്നും അയച്ച കല്പനയിൽ രേഖപ്പെടുത്തിയിരിക്കുന്നു. സഭയിലെ വൈദികരുടെ ക്ഷേമത്തിനും പഠനത്തിനുമായി വൈദിക സംഘത്തിന് രൂപം നൽകുകയും ചെയ്തു. ഉന്നത വേദശാസ്ത്ര അഭ്യസനത്തിനായി വൈദിക വിദ്യാർത്ഥികളെ സെറാംപൂർ കോളജിലും കൽക്കട്ട ബിഷപ്പ്സ് കോളജിലും പഠിക്കുവാനായി നിയോഗിച്ചു. വേദശാസ്ത്രത്തിൽ ഉന്നത വിദ്യാഭ്യാസം നേടിയ ആദ്യകാല വൈദികരെ എല്ലാം പഠനത്തിനായി നിയോഗിച്ചത് വട്ടശ്ശേരിൽ തിരുമേനിയാണ്.

വിശ്വാസ സത്യങ്ങൾ പഠിപ്പിക്കുന്നതിനും നവീകരണ-അന്ത്യോഖ്യൻ വിരുദ്ധോപദേശങ്ങൾക്കെതിരെ പ്രബോധിപ്പിക്കുന്നതിനും സഭാ വിശേഷങ്ങൾ അറിയിക്കുന്നതിനുമായി വിവിധ പ്രസിദ്ധീകരണങ്ങൾ അദ്ദേഹം ആരംഭിച്ചു. സഭാകാഹളം (1902), ബഥനി മാസിക (1921), വേദാദ്ധ്യാപകൻ (1910) മുതലായവയുടെ പ്രസിദ്ധീകരണത്തിന് മുഖ്യനേതൃത്വം നൽകി. ജീവനിക്ഷേപം (1905), ആത്മപോഷിണി (1909), കാതോലിക്കാ സഭ (1910), സുറിയാനി സഭാ കാഹളം (1922), സഭാദാസൻ (1926), സുറിയാനി സഭാ മാസിക (1927), വൈദികൻ (1927) എന്നിവയും അക്കാലത്തെ മാസികകളായിരുന്നു.



*സഭയുടെ ദൗത്യവും നിയോഗവും സുവിശേഷ പ്രവർത്തനങ്ങൾക്ക്* എന്ന ബോധ്യം ഗുരുവായ പരുമല തിരുമേനിയിൽ നിന്നും ലഭ്യമായതാണ്. 1924 സെപ്റ്റംബർ 14-ന് എം. പി. പത്രോസ് ശെമ്മാശൻ ആരംഭിച്ച സ്ലീബാദാസ സമൂഹത്തിന്റെ ശക്തിയും പ്രചോദനവും വട്ടശ്ശേരിൽ തിരുമേനിയുടെ ദർശനമായിരുന്നു.

കേരളത്തിന് പുറത്ത് ഇടവകപ്പള്ളികളും കേന്ദ്രങ്ങളും ആരംഭിക്കുന്നതിന് അദ്ദേഹം അനുമതി നൽകി. ബാഹ്യകേരള ഇടവക മിഷനെപ്പറ്റിയുള്ള ഉൾബോധം അദ്ദേഹത്തിന് ഉണ്ടായിരുന്നു. ബാഹ്യകേരളത്തിലെ ആദ്യത്തെ ഓർത്തഡോക്സ് ഇടവകയായ മദ്രാസ് ബ്രോഡ്‌വേ സെന്റ് തോമസ് പള്ളി 1916-ൽ ആരംഭിച്ചത് വട്ടശ്ശേരിൽ തിരുമേനി ആയിരുന്നു.

ഓർത്തഡോക്സിയും തദ്ദേശീയതയും മലയാണ്മയും ഉയർത്തിപ്പിടിച്ചപ്പോഴും വട്ടശ്ശേരിൽ തിരുമേനി പ്രകടമാക്കിയത് വിശാലമായ എക്യുമെനിക്കൽ ദർശനവും കാഴ്ചപ്പാടുകളുമാണ്. കൽക്കട്ടായിലെ സെറാംപൂർ കോളജിലും ബിഷപ്പ്സ് കോളജിലും വിദ്യാർത്ഥികളെ അയക്കുന്നതിലും 1928-ൽ ലോക സഭാ കൗൺസിൽ രൂപവൽക്കരണ സമ്മേളനത്തിൽ പ്രതിനിധികളെ അയക്കുന്നതിലും പ്രത്യേകം നിർദ്ദേശങ്ങൾ നൽകിയിരുന്നു. നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിൽ അംഗസഭയായി തീർന്നതും വട്ടശ്ശേരിൽ തിരുമേനിയുടെ വിശാല സഭാഐക്യ ദർശനമാണ്.

മലങ്കരസഭയുടെ കക്ഷി വഴക്കിൽ സഭയ്ക്ക് അകത്തും പുറത്തും നിരവധി പ്രതിസന്ധികൾ ഉണ്ടായിട്ടും സഭയുടെ സമഗ്രമായ അഭ്യുന്നതിയും വികസനവും ലക്ഷ്യമാക്കിയുള്ള വിവിധ പദ്ധതികൾ നിയമത്തിന്റെ ചട്ടക്കൂട്ടിൽ നിന്ന് ആവിഷ്ക്കരിച്ച് നടപ്പാക്കുന്നതിൽ അദ്ദേഹം പ്രത്യേകം വ്യുൽപ്പത്തി പുലർത്തി. സഭയുടെ സമഗ്രമായ പുരോഗതിക്കും സ്ഥായിയായ സ്വാതന്ത്ര്യത്തിനും സ്ത്രീകളുടെയും വിദ്യാർത്ഥികളുടെയും മറ്റും ഉന്നമനത്തിനും വേണ്ടി ഒരേസമയം കഠിനാദ്ധ്വാനം ചെയ്തുകൊണ്ടിരിക്കുന്ന ഒരു മെത്രാപ്പോലീത്താ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനി (*ധീരോദാത്ത വിശുദ്ധൻ*, 1994, പേജ് 299). മലങ്കരസഭാ ചരിത്രത്തിൽ ഇരുപതാം നൂറ്റാണ്ടിലെ ആത്മീയ നവോത്ഥാന നായകനാണ് പ. വട്ടശ്ശേരിൽ തിരുമേനി.

**6. മലങ്കരസഭയുടെ 1934 ഭരണഘടന**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന 1934 ഡിസംബർ 26-ന് കോട്ടയത്ത് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കുമ്പോൾ ഇന്ത്യയിൽ ഒരു ഭരണഘടന ഉണ്ടായിട്ടില്ല. ഇന്ത്യ ഒരു ഭരണഘടന രൂപപ്പെടുത്തി അംഗീകരിക്കുന്നത് 1949 നവംബർ 26-നും അത് ഔദ്യോഗികമായത് 1950 ജനുവരി 26-നുമാണ്.

മലങ്കരസഭയ്ക്ക് സുസ്ഥിരമായ ഒരു ഭരണഘടന അനിവാര്യമെന്ന ബോധ്യം ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ശക്തമായി. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റതു മുതൽ ഭരണഘടനാ നിർമ്മാണവുമായി ബന്ധപ്പെട്ട് നിരവധി വാദ പ്രതിവാദങ്ങൾ നടന്നിട്ടുണ്ട്. ഭരണഘടനയിൽ എപ്പിസ്കോപ്പസിയുടെ അപ്രമാദിത്വം ഒഴിവാക്കി ജനാധിപത്യ സംവിധാനങ്ങൾക്ക് പ്രാധാന്യം നൽകണമെന്ന വാദമാണ് ശക്തിപ്പെട്ടത്. അക്കാലത്തെ അൽമായ പ്രമുഖരായ കെ. സി. ചാക്കോ, മേമന ടി. ജോസഫ്, അഡ്വ. പത്രോസ് മത്തായി, കെ. കെ. ലൂക്കോസ്, എം. പി. വർക്കി, ചിത്രമെഴുത്ത് കെ. എം. വർഗീസ് തുടങ്ങിയവർ ചർച്ചകൾക്ക് നാവും തൂലികയും ശക്തമായി വിനിയോഗിച്ചു. ഭരണഘടനാ ചർച്ചകൾക്ക് വേദി ഒരുക്കുവാനായി 1920-ൽ *സുറിയാനി സഭ* എന്ന മാസിക ആരംഭിച്ച് അതിൽ മലങ്കര സുറിയാനി ഭരണ നിയമത്തിന്റെ കരട് പ്രസിദ്ധീകരിച്ചു (*മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ*, ഡെറിൻ രാജു, സോഫിയാ ബുക്സ്, കോട്ടയം, 2019, പേജ് 22-33).

1920-ലെ ഭരണഘടനാ കരട് ബില്ലിൽ സ്ത്രീകൾക്ക് ഇടവക പൊതുയോഗത്തിൽ വോട്ടവകാശം നൽകുന്നതിന്റെ ആവശ്യകതയെക്കുറിച്ചും ചർച്ച നടന്നു. 'ചുരുങ്ങിയപക്ഷം സ്ത്രീകൾക്ക് കമ്മിറ്റി മെമ്പറന്മാരെ തിരഞ്ഞെടുക്കുന്ന യോഗങ്ങളിൽ വോട്ടവകാശം എങ്കിലും തൽക്കാലം അനുവദിക്കേണ്ടതാണ്' എന്ന പൈലി മത്തായിയുടെ നിരീക്ഷണം വളരെ ശ്രദ്ധേയമാണ്. ഇതിൽ നിന്നും ഭരണഘടനയെക്കുറിച്ചുള്ള ചർച്ചയിൽ പൂർവ്വികർ പുലർത്തിയ വിശാല കാഴ്ചപ്പാടുകൾ വ്യക്തമാകുന്നു. ഒരു ദശകത്തോളം (1920-1930) ഭരണഘടനാ ഡ്രാഫ്റ്റ് ചർച്ചകൾ സഭയിൽ ശക്തിപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ 1930 സെപ്റ്റംബർ 4-ന് കോട്ടയം പഴയസെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ റാവു സാഹിബ് ഒ. എം. ചെറിയാൻ കൺവീനറായുള്ള ഒരു ഭരണഘടനാ നിർമ്മാണ കമ്മിറ്റിയെ തെരഞ്ഞെടുത്തു. ക്രിയാത്മകവും വിമർശനാത്മകവുമായ ചർച്ചകളാണ് ഭരണഘടനയെക്കുറിച്ച് വിവിധ തലങ്ങളിൽ നടന്നത്. അതിനുള്ള സ്വാതന്ത്ര്യവും അവകാശവും അക്കാലത്തെ അത്മായ പ്രമുഖർക്ക് ലഭിച്ചു എന്നത് വളരെ ശ്രദ്ധേയമാണ്. 1932 ജനുവരിയിൽ എം. സി. പോൾ 'കേരള കേസരി' പത്രത്തിൽ ഭരണഘടനാ ഡ്രാഫ്റ്റ് പ്രസിദ്ധീകരിച്ചു. ഇതുമായി ബന്ധപ്പെട്ട് നിരവധി ചർച്ചകൾക്ക് അവസരം സൃഷ്ടിച്ചു. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസും ഭരണഘടനയുടെ 156 വകുപ്പുകൾ ഉൾപ്പെടുത്തി ദീർഘമായ ഡ്രാഫ്റ്റ് പ്രസിദ്ധീകരിച്ചു. ഇതിൽ മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തെ എപ്പോഴും വിശ്വാസികൾ സംരക്ഷിച്ചുകൊള്ളണമെന്ന വകുപ്പ് എത്രയോ പ്രസക്തമാണ്.

1934-ൽ പാസ്സാക്കിയ മലങ്കരസഭാ ഭരണഘടനയുടെ അന്തസത്ത 15 വർഷത്തെ നിരവധി ചർച്ചകളിലൂടെയും വാദപ്രതിവാദങ്ങളിലൂടെയും (1920-1934) രൂപപ്പെട്ട സുശക്തമായ അടിസ്ഥാന രേഖയാണ്. അതുകൊണ്ടാണ് സുപ്രീംകോടതി 1958, 1995, 2017 വർഷങ്ങളിൽ പുറപ്പെടുവിച്ച വിധിന്യായങ്ങളിൽ 1934-ലെ ഭരണഘടന ആർക്കും ചോദ്യം ചെയ്യപ്പെടുവാൻ സാധിക്കുകയില്ല എന്നു പ്രഖ്യാപിച്ചത്. 1934-ലെ ഭരണഘടന 1951, 1967, 1997, 2006, 2011 വർഷങ്ങളിൽ ഭേദഗതി ചെയ്തതും സുപ്രീം കോടതി അംഗീകരിച്ചു.

1934-ലെ ഭരണഘടനയുടെ രൂപീകരണത്തിനും ചർച്ചയ്ക്കും ആവശ്യമായ സമിതികളുടെ രൂപീകരണത്തിനും വിവിധങ്ങളായ അഭിപ്രായങ്ങൾക്കും വിമർശനങ്ങൾക്കും വേദി സൃഷ്ടിക്കുന്നതിനുമുള്ള വിശാല കാഴ്ചപ്പാടാണ് പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പുലർത്തിയത്. ഭരണഘടനാ ചർച്ചയിൽ ഏകപക്ഷ നിലപാടുകൾക്ക് അദ്ദേഹം തയ്യാറായില്ല എന്നതാണ് 1934-ലെ ഭരണഘടനയിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ മഹത്വം. അദ്ദേഹം ഭരണഘടനയെക്കുറിച്ച് വിഭാവനം ചെയ്തിട്ടുള്ള ദേശീയവും തദ്ദേശീയവുമായ സഭാ സ്വത്വദർശനങ്ങൾ അടുത്ത ഭരണഘടനാ ഭേദഗതികളിൽ ഉൾപ്പെടുത്തുവാൻ നടപടി ഉണ്ടാകണം. എങ്കിൽ മാത്രമേ പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ ഭരണഘടനയിലെ ദേശീയ സ്വത്വം സമഗ്രമാകുകയുള്ളു. മലങ്കരസഭയ്ക്ക് ഒരു ഭരണഘടന തയ്യാറാക്കുകയും നഷ്ടപ്പെട്ടുപോയ ആത്മീയ സ്വാതന്ത്ര്യം വീണ്ടെടുക്കുകയും ചെയ്തുകൊണ്ട് സഭയുടെ വികസനത്തിന്റെ രാജപാത ഒരുക്കിയതാണ് വട്ടശ്ശേരിൽ തിരുമേനിയുടെ അവിസ്മരണീയമായ നേട്ടമെന്ന് മണലിൽ യാക്കോബ് കത്തനാർ സ്മരിക്കുന്നു:

വട്ടശ്ശേരിൽ തിരുമേനി 1911 മുതൽ 1928 വരെ അനുഷ്ഠിച്ച ത്യാഗത്തിന്റെ മഹാ നേട്ടമാണ് 1928-ൽ ലഭ്യമായ വട്ടിപ്പണക്കേസിന്റെ വിജയം. ഇത് മലങ്കരസഭയിൽ കാതോലിക്കാ സ്ഥാനം സ്ഥിരപ്പെടുത്തി. മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ സ്ഥാനം *അസ്തമനബിന്ദുവിലെത്തിച്ചു*. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാക്കി (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ചരമ കനക ജൂബിലി സ്മരണിക, 1984, പേജ് 36-41). സഭയുടെ ആത്മീയ സ്വാതന്ത്ര്യം വീണ്ടെടുക്കാനാണ് കാതോലിക്കായെ വാഴിച്ചതെന്നും ആത്മീയ സ്വാതന്ത്ര്യവും ഭൗതിക സ്വാതന്ത്ര്യവുമുള്ള കാതോലിക്കേറ്റ് സ്ഥാപിച്ചതു വഴി മലങ്കരസഭ സർവ്വതന്ത്ര സ്വതന്ത്ര സഭയായി എന്നും അദ്ദേഹം വിവരിക്കുന്നു.

1934-ലെ മലങ്കരസഭാ ഭരണഘടനയുടെയും സുപ്രീംകോടതി വിധികളുടെയും പശ്ചാത്തലത്തിൽ (2017, 2018) ശാശ്വത സമാധാനത്തിനുള്ള ശ്രമങ്ങൾ സഭയിൽ ഉണ്ടാകണം. എങ്കിൽ മാത്രമേ മാർത്തോമൻ പാരമ്പര്യവും ദർശനവും യാഥാർത്ഥ്യമാക്കുവാൻ കഴിയൂ. അതിനുള്ള ഇച്ഛാശക്തിയും കാര്യദർശിത്വവും ഭാവി തലമുറയ്ക്ക് എങ്കിലും ഉണ്ടാകണം. 1934-ലെ ഭരണഘടനയും സുപ്രീംകോടതി വിധികളും മൂലം മലങ്കരസഭ സ്വയംശീർഷകത്വമുള്ള സ്വതന്ത്ര-



**പ. വട്ടശ്ശേരിൽ തിരുമേനിയുടെ കബറക്കം**

ദേശീയ സഭയായി തീർന്ന് ആഗോളതലത്തിൽ ശ്രദ്ധേയമായ സാക്ഷ്യവും ദൗത്യവും നിർവ്വഹിക്കുന്നത് ആർക്കും വിസ്മരിക്കുവാൻ കഴിയില്ല.

**7. സഭാ സമാധാന ദർശനങ്ങൾ**

പ. വട്ടശ്ശേരിൽ തിരുമേനിയുടെ സഭാ ദർശനത്തിന്റെ അന്തർധാര സഭാ സമാധാനം ആയിരുന്നു. അത് ഒരു തരത്തിലും 'തട്ടിക്കൂട്ട്' സമാധാനം ആയിരുന്നില്ല. സത്യത്തിലും തത്വത്തിലും അധിഷ്ഠിതമായ സഭാസമാധാനം ആഗ്രഹിച്ച മഹത് വ്യക്തിത്വമായിരുന്നു വട്ടശ്ശേരിൽ തിരുമേനി എന്നാണ് ഫാ. ഡോ. വി. സി. സാമുവലിന്റെ സാക്ഷ്യം (1986, പേജ് 123-125). "സമാധാനത്തിനു വേണ്ടി നാം ഓരോരുത്തരും നമ്മെത്തന്നെ ബലി കഴിക്കേണ്ടവരാണ്. എന്നാൽ സത്യത്തിനും നീതിക്കും തത്വത്തിനും എതിരായി ഒരു സമാധാനവും നാം ആഗ്രഹിച്ച് കൂടാത്തതാകുന്നു" എന്ന് 'സത്യം നിങ്ങളെ സ്വതന്ത്രമാക്കട്ടെ' എന്ന പ്രഭാഷണത്തിൽ (*മലങ്കരസഭാപിതാക്കന്മാർ*, 1990, പേജ് 192) പ. വട്ടശ്ശേരിൽ തിരുമേനി പ്രഖ്യാപിച്ചിട്ടുണ്ട്. മാർ അബ്ദുള്ളാ പാത്രിയർക്കീസ് 1911 ഇടവം 11-ന് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിൽ പ്രതിഷേധിച്ച് 1912 ചിങ്ങം 22-ന് എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷനിൽ നടത്തിയ ഹൃദയസ്പർശിയായ പ്രസംഗത്തിൽ 'ദൈവം തരുന്ന സകല കഷ്ടപ്പാടുകളെയും സഹിപ്പാൻ ഞാൻ തയ്യാറാണ്. ഞാൻ തെണ്ടി നടക്കുന്നതിനും റമ്പാനെപ്പോലെ ജീവിക്കുന്നതിനും സന്നദ്ധനാണ്. സമാധാനത്തിന് നല്ല വഴി ഇതാണെന്നു ദൈവാത്മാവിൽ നിങ്ങൾക്കു തോന്നുന്നപക്ഷം അതുപോലെ ചെയ്‌വാൻ ഞാനിതാ എന്നെത്തന്നെ നിങ്ങൾക്കു വിട്ടു തന്നിരിക്കുന്നു' (*മലങ്കര സഭാ പിതാക്കന്മാർ*, 1990, പേജ് 189).

പ. വട്ടശ്ശേരിൽ തിരുമേനിയുടെ കല്പനകളും പ്രഭാഷണങ്ങളും അപഗ്രഥിച്ചാൽ ആത്യന്തികമായി സഭയിൽ ഐക്യവും സമാധാനവും പുനസ്ഥാപിക്കപ്പെടണം എന്ന അഭിവാഞ്ഛ അതിശക്തമായിരുന്നു എന്നു കാണാം. പ. വട്ടശ്ശേരിൽ തിരുമേനിയുടെ സ്വഭാവത്തിന്റെ കുലീനത നിഷ്പക്ഷ മനോഭാവവും പ്രതികാര വാഞ്ഛയില്ലായ്മയും ആയിരുന്നു. എല്ലാക്കാര്യങ്ങളിലും സുതാര്യത നിലനിർത്തിയതിനാൽ 1913-1930 കാലഘട്ടത്തിൽ പത്തിലധികം സിവിൽ, ക്രിമിനൽ കേസുകളിൽ ശാരീരികവും മാനസികവുമായി പീഡിപ്പിക്കപ്പെട്ടിട്ടും ധീരമായ ആത്മ നിയന്ത്രണവും അചഞ്ചല ഹൃദയവും അഗാധമായ ദൈവവിശ്വാസവും ഉയർത്തിപ്പിടിച്ചു. സഭയോടുള്ള വാത്സല്യത്തിന്റെയും പ്രതിബദ്ധതയുടെയും പ്രതിഫലനമാണ് പാത്രിയർക്കീസിന്റെ മുടക്കിനെ അതിജീവിക്കാനും മലങ്കരയിൽ കാതോലിക്കേറ്റിന്റെ സുസ്ഥിരത ഉറപ്പിക്കാനും കഴിഞ്ഞത്.

സഭയുടെ പാരമ്പര്യത്തിനും സ്വാതന്ത്ര്യത്തിനും എതിരായി അണുവിട വ്യതിചലിക്കാത്ത വട്ടശ്ശേരിൽ തിരുമേനി സഭാ സമാധാനത്തിനായി അക്ഷീണം യത്നിച്ചിരുന്നു. അതിനായി എന്ത് ആത്മത്യാഗം ചെയ്യുവാനും സന്നദ്ധനായിരുന്നു. അതിനാലാണ് അന്ത്യ സന്ദേശത്തിലും പ്രധാന വിഷയമായി സഭാ സമാധാനത്തെക്കുറിച്ച് സൂചിപ്പിച്ചിരിക്കുന്നത്.

"ചെറിയ ആട്ടിൻകൂട്ടമാകുന്ന നമ്മുടെ ഈ പാവപ്പെട്ട സഭ ഛിന്ന ഭിന്നമായി തീരാതിരിക്കാനായി സകല വാശികളും വഴക്കുകളും ഉപേക്ഷിച്ചും സഭയുടെ യോജിപ്പിനായി യഥാർത്ഥമായ സ്വാർത്ഥ പരിത്യാഗത്തോടു കൂടിയും സർവ്വാത്മനാ പ്രയത്നിക്കണമെന്നു പ്രബോധിപ്പിക്കുന്നു (*മലങ്കര സഭാപിതാക്കന്മാർ*, (1990, പേജ് 207).

പ. വട്ടശ്ശേരിൽ തിരുമേനി സഭാ സമാധാനത്തെക്കുറിച്ച് ധീരമായ നിലപാട് എടുത്തത് 1913-14 കാലഘട്ടത്തിലാണ്. 'സഭയിൽ സമാധാനം ഉണ്ടായെങ്കിൽ മാത്രമേ മീൻ കഴിക്കൂ' എന്ന പ്രതിജ്ഞ വളരെ പ്രസിദ്ധമാണ്. കോട്ടയം പഴയസെമിനാരി പറമ്പിലെ ഒരു കുളത്തിൽ സമാധാനത്തോടെ കഴിഞ്ഞ രണ്ട് കരിമീനിൽ ഒന്നിനെ പിടിച്ച് കറി വെച്ച് നൽകിയപ്പോൾ, പ. വട്ടശ്ശേരിൽ തിരുമേനി അക്കാലത്തെ സഭാ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിൽ മീൻ ഭക്ഷണം പരിത്യജിച്ച് സഭയിൽ സമാധാനം ഉണ്ടാകാതെ മേലിൽ മത്സ്യം കഴിക്കുകയില്ല എന്ന് പ്രതിജ്ഞ ചെയ്ത വിവരം മണലിൽ യാക്കോബ് കത്തനാർ സവിസ്തരം പ്രതിപാദിക്കുന്നുണ്ട് (കെ. വി. മാമ്മൻ, *സഭയുടെ അഭിമാനം കാത്ത അണിയറ ശില്പികൾ*, 2019, പേജ് 487-489).

മലങ്കരസഭയിൽ സമാധാനം സൃഷ്ടിക്കുവാനായി 1923-ൽ അന്ത്യോഖ്യാ പാത്രിയർക്കീസുമായി നേരിട്ടുള്ള സംഭാഷണത്തിനായി മർദ്ദീനിലേക്കു നടത്തിയ യാത്രയും അനുബന്ധ വിവരങ്ങളും സഭാ സമാധാനത്തിന്റെ ചരിത്രരേഖകൾ വെളിപ്പെടുത്തുന്നവയാണ്. എന്നാൽ മലങ്കരസഭയുടെ സ്വാതന്ത്ര്യം ആർക്കും അടിയറ വെയ്ക്കില്ലെന്ന് ഉറക്കെ പ്രഖ്യാപിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

പ. വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യസന്ദേശത്തിന്റെ അന്ത്യത്തിൽ വീണ്ടും സഭാ സമാധാനത്തെക്കുറിച്ച് പറയുന്നത് ശ്രദ്ധേയമാണ്: "നമ്മുടെ അസ്ഥികൾ നമ്മുടെ പിതാക്കന്മാരുടെ അസ്ഥികളോടുകൂടി ചേർന്നശേഷവും നമ്മുടെ എളിയ സഭയുടെ യോജിപ്പിനായി സകല വാദങ്ങളും വഴക്കുകളും മറന്നു പ്രവർത്തിക്കാനുള്ള സൽബുദ്ധി നിങ്ങളിൽ നിലനിൽക്കണമെന്നുള്ള നമ്മുടെ ബലഹീനമായ പ്രാർത്ഥന എപ്പോഴും ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്നതാണെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം."

അന്ത്യസന്ദേശത്തിലെ ഏറ്റവും ഹൃദ്യമായ വരികളാണിത്. ജീവിത കാലത്ത് സഭയ്ക്കായി അഹോരാത്രം കഷ്ടത അനുഭവിക്കുകയും സഭാ സമാധാന ശ്രമങ്ങൾ നടത്തുകയും ചെയ്ത അദ്ദേഹം അന്ത്യസന്ദേശത്തിൽ സഭാ സമാധാനത്തിനുള്ള സൽബുദ്ധി വരുംതലമുറയ്ക്ക് ഉണ്ടാകണമെന്ന് ആഹ്വാനം ചെയ്യുന്നു. സഭാ സമാധാനത്തിനായി എപ്പോഴും മദ്ധ്യസ്ഥപ്രാർത്ഥന നടത്താമെന്നും വാഗ്ദാനം ചെയ്യുന്നു. അതിനാൽ സഭാ സമാധാനത്തിന്റെ മദ്ധ്യസ്ഥനായി പ. വട്ടശ്ശേരിൽ തിരുമേനിയെ എക്കാലവും വാഴ്ത്തിപ്പാടുവാൻ കഴിയണം.

**ഉപസംഹാരം**

മലങ്കരസഭയിൽ സ്വയംശീർഷകത്വം, സ്വാതന്ത്ര്യം, ദേശീയത എന്നിവയുടെ പ്രതീകമായ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന് ധീരനേതൃത്വം നൽകിയ പ.

## പ. വട്ടശ്ശേരിൽ തിരുമേനിയുടെ വചനസുധ

**സത്യവിശ്വാസവും സമാധാനവും**

❑ സമാധാനത്തിനുവേണ്ടി ഒരുത്തൻ തന്റെ വിശ്വാസത്തെ ഉപേക്ഷിക്കുകയോ മനഃസാക്ഷിക്കു എതിരായി പ്രവർത്തിക്കയോ ചെയ്യാൻ നിവൃത്തിയില്ല. പാത്രിയർക്കീസായാലും മെത്രാപ്പോലീത്തായായാലും ആരായാലും അങ്ങനെ ചെയ്യാവുന്നതല്ല. നമ്മുടെ കർത്താവ് ലോകത്തെ പിതാവായ ദൈവത്തോട് നിരപ്പാക്കാൻ വന്നതാകുന്നു. എന്നാൽ സാപ്രെന്മാരും പ്രീശന്മാരും തന്നെ പിടിച്ചപ്പോൾ സമാധാനത്തിനുവേണ്ടി അവർ ആവശ്യപ്പെട്ടവണ്ണം ഒക്കെ ചെയ്യാമായിരുന്നു. എന്നിട്ടു താൻ അങ്ങനെ ചെയ്തില്ല. അങ്ങിനെ ചെയ്തിരുന്നുവെങ്കിൽ ഭാവിയിൽ വരാനുള്ള വലിയ സമാധാനം - അതായത് പിതാവായ ദൈവത്തോടു ലോകത്തെ സമാധാനപ്പെടുത്തുക എന്നുള്ളത് - സാധിക്കയില്ലായിരുന്നു. അതിനാൽ കർത്താവ് സകല കഷ്ടതയും ആ വലിയ സമാധാനത്തിനുവേണ്ടി സഹിക്കാമെന്നാണ് വെച്ചത്. ഞാൻ പറഞ്ഞത് സാധിക്കണം എങ്കിലേ സമാധാനം ഉണ്ടാവുകയുള്ളു എന്ന് ഒരുവൻ പറയുന്നുവെങ്കിൽ അതു നിഗളമാകുന്നു. എന്നാൽ സത്യവും വിശ്വാസവും ഇന്നതാണെന്ന് ഒരുവൻ നല്ലതുപോലെ ഗ്രഹിച്ചിട്ട് അവയ്ക്കു ഭംഗം വരുത്താതെ അവയിൽ സ്ഥിരമായി നിൽക്കുന്നുവെങ്കിൽ അതു നല്ലതാകുന്നു.

❑ സത്യവിശ്വാസത്തിന് എതിരാളികളായി കാണപ്പെടുകയോ സഭയിൽ വിരുദ്ധമുണ്ടാക്കുകയോ സഭയുടെ നിശ്ചയങ്ങളെയും തങ്ങളുടെ മേലധികാരികളുടെ കൽപനകളെയും അനുസരിക്കാതിരിക്കുകയോ പൈശാചികമായി നടക്കുകയോ ചെയ്യുന്നവരെ സഭയിൽ നിന്നു തിരിച്ചു ഭ്രഷ്ടരാക്കുവാൻ സഭയ്ക്കും സഭയുടെ ഭരണക്കാർക്കും അധികാരമുണ്ട്. സഭയിൽനിന്നു ഭ്രഷ്ടരാക്കുന്നവരെ സത്യമുള്ള അനുതാപത്താൽ തിരിയെ കൈക്കൊള്ളുന്നതുവരെ വിശ്വാസത്തിന് അന്യന്മാരെപ്പോലെ വിചാരിപ്പാനുള്ളതാകുന്നു.

**കാതോലിക്കാ സിംഹാസനം**

❑ നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടു കൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരേയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു.

വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വശേഷിയും സഭയോടുള്ള അഗാധമായ സ്നേഹവും പ്രതിബദ്ധതയും എക്കാലത്തും സ്മരിക്കപ്പെടേണ്ടതാണ്. ക്രാന്തദർശിയായ അദ്ദേഹത്തിന്റെ നേതൃത്വത്തിന്റെ ജ്ഞാനദൃഷ്ടിയും ബുദ്ധിവൈഭവവും വെളിപ്പെടുത്തുന്ന ഒരു സന്ദർഭം വട്ടിപ്പണക്കേസിന്റെ വിസ്താര സമയത്ത് ഉണ്ടായി. തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ മുറ്റത്ത് പന്തലിൽ വച്ചായിരുന്നു കമ്മീഷൻ വിസ്താരം നടത്തിയത്. ജഡ്ജിയും വക്കീലന്മാരും ഉദ്യോഗസ്ഥരുമുള്ള സദസ്സിൽ പ. വട്ടശ്ശേരിൽ തിരുമേനിയോട് നടത്തിയ ചോദ്യോത്തരത്തിൽ നിന്നും:

'കൈവിറയൽ ഉണ്ടോ?'

'ഉണ്ട്.'

'ഇത് വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുവാൻ തടസ്സമാകുന്നില്ലേ?'

'ഒരിക്കലും ഇതു തടസ്സമായി എനിക്ക് അനുഭവപ്പെടുന്നില്ല.'

'അങ്ങനെയെങ്കിൽ ഞാൻ ഒരു ഗ്ലാസ് നിറയെ വെള്ളം തിരുമേനിയുടെ കൈയിൽ തരാം. അത് തൂവിപ്പോവാതെ ഈ മുറിയിൽ കൂടി പത്തിരുപത് അടി നടന്നു കാണിക്കാമോ?'

'ബഹുമാനപ്പെട്ട ഈ കോടതിയിൽ നാം വന്നിരിക്കുന്നത് ചോദ്യങ്ങൾക്ക് മറുപടി പറയുവാനാണ്. അഭ്യാസങ്ങൾ കാണിക്കുവാനല്ല.'

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഈ ഉത്തരം കേട്ട് അക്ഷരാർത്ഥത്തിൽ നിയമജ്ഞർ ഞെട്ടി. നിയമത്തിന്റെയോ വ്യവഹാര ശാസ്ത്രത്തിന്റെയോ താത്ത്വിക അടിത്തറ അഭ്യസിക്കാത്ത തിരുമേനിയിൽ നിന്നും പ്രവഹിച്ച പരിജ്ഞാനത്തിന്റെ പ്രകാശം ഏവരേയും ആകർഷിച്ചു. സ്പെഷൽ കോടതിയിൽ മാസങ്ങളോളം പ. വട്ടശ്ശേരിൽ തിരുമേനിയെ വിസ്തരിച്ച ജസ്റ്റീസ് ജി. ശങ്കരപ്പിള്ള, 'അനന്യസാധാരണമായ വ്യക്തി മാഹാത്മ്യമുള്ള ഒരു മഹാപ്രതിഭയായി' വട്ടശേരിൽ തിരുമേനിയെ വിശേഷിപ്പിച്ചു. മലങ്കരസഭയുടെ ക്ഷേമത്തിന്, ഹൃദയ പ്രാധാന്യമുള്ള ഒരു തത്വത്തിന്റെ സംരക്ഷണത്തിന് വേണ്ടി നിവർന്നു നിന്ന് അദ്ദേഹം പോരാടി എന്നും രേഖപ്പെടുത്തിയിരിക്കുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസ് 1911-ന് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിന്റെ പ്രതിഫലനമാണ് മലങ്കരസഭയിൽ സ്വാതന്ത്ര്യത്തിനായുള്ള പോരാട്ടം ശക്തമായത്. 1912 സെപ്റ്റംബർ 15-ന് പൗലോസ് മാർ ഈവാനിയോസിനെ പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ എന്ന നാമത്തിൽ നിരണത്ത് വച്ച് വാഴിച്ചത് മലങ്കരസഭയിൽ കാതോലിക്കേറ്റിന്റെ വേരുകൾ ഉറപ്പിച്ചു.

കാതോലിക്കാ സിംഹാസനത്തിന്റെ സ്വാതന്ത്ര്യത്തിനും വളർച്ചയ്ക്കുമായി അക്ഷീണം യത്നിച്ച് സഭയുടെ ആധുനിക ഘട്ടത്തെ ഭാസുരമാക്കിയ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് 'സഭാഭാസുരൻ' എന്നറിയപ്പെടുന്നു. സഭയിൽ സമാധാനത്തിനായി വട്ടശ്ശേരിൽ തിരുമേനി 1923-ൽ മർദ്ദീൻ സന്ദർശിച്ച് മുടക്ക് തീർത്ത് തിരിച്ചെത്തിയപ്പോൾ കുന്നംകുളത്തു നിന്നു പ്രസിദ്ധീകരിച്ച 'സഭാ കാഹളം' എന്ന മാസിക നൽകിയ വിശേഷണമാണ് 'സഭാ ഭാസുരൻ.' ഈ പേരിന്റെ രൂപീകരണത്തിൽ മുഖ്യപങ്കാളിത്തം വഹിച്ചത് മഹാകവി വള്ളത്തോളായിരുന്നു (സഭാവിജ്ഞാനകോശം, 2017, പേജ് 519).

ഡോ. സാമുവൽ ചന്ദനപ്പള്ളി സഭാഭാസുരനെപ്പറ്റി എഴുതുന്നു: "ഭാസുരൻ എന്നാൽ സൂര്യൻ എന്നർത്ഥം. പ്രതാപം, പ്രഭാവം, കൃത്യനിഷ്ഠ ഇവ സൂര്യന്റെ സവിശേഷതകളാണ്. ഗ്രഹോപഗ്രഹ സംഘാതത്തിന്റെ അതിനായകനാണ് സൂര്യൻ. ... മലങ്കരസഭാ ഭാസുരൻ എന്ന നാമധേയം വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് തികച്ചും അന്വർത്ഥമാണ്. അന്ധകാരാവൃതമാകുമായിരുന്ന മലങ്കരസഭാ ചരിത്രത്തെ പ്രദീപ്തമാക്കിയ സൂര്യനായിരുന്നു അദ്ദേഹം. സ്വയം പ്രകാശിക്കുകയും മറ്റുള്ളവരെ പ്രകാശിപ്പിക്കുകയും ചെയ്യുക എന്ന സൂര്യധർമ്മം അദ്ദേഹം നിറവേറ്റി. സൗരയൂഥനാഥനെപ്പോലെ മലങ്കരസഭയുടെ നാഥനായി പരിലസിച്ചു. ഗ്രഹോപഗ്രഹങ്ങളായ അൽമായരും വൈദികരും അദ്ദേഹത്തിൽ നിന്നും ഊർജ്ജം ഉൾക്കൊണ്ട് ഉജ്ജ്വലരായി. പ്രാചീന ഭാരതത്തിലെ സൂര്യവംശ രാജാക്കന്മാരെപ്പോലെ സത്യത്തിനും ധർമ്മത്തിനുംവേണ്ടി നിലകൊണ്ടു. ദേശീയവും വൈദേശീയവും ആയ അധിനിവേശം ഉണ്ടായപ്പോഴും അടിപതറാതെ ധർമ്മത്തിന്റെ കോട്ടയ്ക്കു കാവൽ നിന്നു" (*മലങ്കരസഭാ പിതാക്കന്മാർ*, 1990, പേജ് 153).

മലങ്കരസഭയുടെ സ്വത്വവും ദേശീയതയും സ്വാതന്ത്ര്യവും കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെയും 1934-ലെ ഭരണഘടനയിലൂടെയും ഉറപ്പിച്ച പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആധുനിക മലങ്കര സഭയുടെ ശില്പിയും ക്രാന്തദർശിയും ആയിരുന്നു. തപോനിഷ്ഠമായ ആ സഹന ജീവിതമാണ് പുതിയ നൂറ്റാണ്ടിലെ മലങ്കരസഭയെ ആഗോളതലത്തിൽ ഭാസുരമാക്കിയത്. "നിങ്ങളുടെ ഭരണക്കാരെ ഓർത്തുകൊൾവീൻ. അവരുടെ വിശ്വാസത്തിൽ സാദൃശ്യപ്പെടുവിൻ" (എബ്രായ 13:7).

❑

"എന്റെ ജീവന് ഒരുവേള അപകടം സംഭവിച്ചാലും മലങ്കര സഭയിൽ സമാധാനമുണ്ടാക്കുവാൻ കഴിയുമെങ്കിൽ അത് സാധിക്കണമെന്ന് എനിക്കതിയായ താല്പര്യമുണ്ട്.

സമാധാനത്തിനുവേണ്ടി നാമോരോരുത്തരും നമ്മെത്തന്നെ ബലികഴിക്കേണ്ടവരാണ്. എന്നാൽ, സമാധാനത്തിന്റെ നാമത്തിൽ എന്തെങ്കിലും മനസ്സാക്ഷിക്ക് ചേരാത്തത് ചെയ്തിരുന്നെങ്കിൽ എനിക്ക് ദുഃഖവും വേദനയും ഉണ്ടാകുമായിരുന്നു. സമാധാനത്തിനു വേണ്ടി ഒരുത്തൻ തന്റെ വിശ്വാസം ഉപേക്ഷിക്കുകയോ മനസ്സാക്ഷിക്കെതിരായി പ്രവർത്തിക്കുകയോ ചെയ്യുവാൻ പാടില്ല."



**- പ. വട്ടശ്ശേരിൽ തിരുമേനി**



**കുറിച്ചി വലിയപള്ളിയിൽ നടന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണത്തിന്റെ 91-ാം വാർഷിക ആഘോഷ സമ്മേളനത്തിൽ നിന്ന്. പ. കാതോലിക്കാ ബാവായ്ക്കൊപ്പം കേന്ദ്ര മന്ത്രി വി. മുരളീധരൻ, ഡോ. സഖറിയാസ് മാർ നിക്കോളവോസ്, ഗുരുരത്നം സ്വാമി ജ്ഞാന തപസി എന്നിവർ.**

## കാരിക്കോട് എണ്ണക്കാപ്പള്ളിയിൽ വിധി നടത്തി

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ മുളക്കുളം സൗത്ത്, കാരിക്കോട് എണ്ണക്കാപ്പള്ളിയിൽ പോലീസ് പാത്രിയർക്കീസ് വിഭാഗത്തിനെ ഒഴിവാക്കി വിധി നടപ്പാക്കി. ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയാൽ 1934 ഭരണഘടനപ്രകാരം നിയമിതനായ ഇടവക വികാരി ഫാ. എബ്രഹാം കാരമേൽ അച്ചന്റെ കാർമ്മീകത്വത്തിൽ വി. കുർബ്ബാന നടന്നു.

സമകാലികം

# സഹോദര സംഘടനകളുടെ ഫീസില്ലാത്ത സേവനം



## കെ. വി. മാമ്മൻ

മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു ചെറിയ ന്യൂനപക്ഷം വർഷങ്ങളായി സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന കലഹങ്ങളും കേസുകളും സുപ്രീംകോടതി വിധി, കോടതിയും അംഗീകരിച്ച 1934-ലെ സാധുവായ ഭരണഘടനാ സ്വീകരണം, ഒട്ടധികം വിഘടിതരുടെ വീക്ഷണത്തിലുള്ള സ്വാഗതാർഹമായ പുതിയ വ്യതിയാനങ്ങൾ എന്നിവ മൂലം ഏതാണ്ട് അസ്തമന ബിന്ദുവിൽ എത്തിക്കൊണ്ടിരിക്കുന്നു. അങ്ങനെ ഇരിക്കേ ദൈവവും ദേവനും ഒന്നുമില്ലാത്ത ഇടതുപക്ഷ ഗവൺമെന്റു മലങ്കരസഭാ തർക്കം തീർക്കാൻ സുപ്രീംകോടതി നിർദ്ദേശപ്രകാരം എന്നു പറഞ്ഞു തർക്കത്തിന്റെ എ.ബി.സി.ഡി. പോലും അറിഞ്ഞുകൂടാത്ത - അതേപ്പറ്റി ശരിക്കു പഠിക്കാത്ത, പഠിച്ചാലും മനസ്സിലാക്കാനുള്ള കഴിവില്ലാത്ത - ഒരു മന്ത്രിസഭാ ഉപസമിതിയെ നിയോഗിച്ചു. ഈ സമിതി കേരളത്തിലെ ചില ക്രൈസ്തവ നാമമുള്ള വിഭാഗങ്ങളുടെ സഹായം അഭ്യർത്ഥിച്ചു. ചില രംഗങ്ങളിൽ സർക്കാരിന്റെ സൗജന്യങ്ങൾ ലഭിക്കാൻ നോക്കിപ്പാർത്തിരുന്ന ഏതാനും നേതാക്കന്മാർ ചർച്ച നയിക്കാൻ വർദ്ധിച്ച ഉത്സാഹത്തോടെ രംഗത്തു ചാടിവീണു.

നേരത്തെ തർക്കം തീർക്കാൻ സംസ്ക്കാര സമ്പന്നരും നിയമ പണ്ഡിതന്മാരും തികഞ്ഞ ഈശ്വരവിശ്വാസികളും തർക്കം ശരിക്കു പഠിച്ചു മനസ്സിലാക്കിയവരുമായ പരമോന്നത കോടതിയിലെ സമുന്നത ജഡ്ജിമാർ എല്ലാവർക്കും സ്വീകാര്യമായ നല്ല തീരുമാനങ്ങൾ പ്രഖ്യാപിച്ചു. ഏത് ജഡ്ജി എന്തു നല്ല വിധി പ്രസ്താവിച്ചാലും 2017-ൽ കോലഞ്ചേരിപ്പള്ളി കേസിൽ അപ്പീൽ കൊടുത്തു തോറ്റു തൊപ്പിയിട്ട് ആപ്പിലായ വിഘടിത വിഭാഗ നേതാവ് വിധി അംഗീകരിക്കയില്ലെന്നും അന്ത്യകാലത്ത് അന്ത്യോക്യാ ജയിക്കുമെന്നും പ്രസ്താവിച്ചു (മൂന്നാം ക്ലാസ്സു വരെ മാത്രം പഠിച്ച നേതാവിൽ നിന്ന് അതിൽ കൂടുതൽ ഒന്നും ആരും പ്രതീക്ഷിച്ചില്ല). സുപ്രീംകോടതി വിധികളുടെയും 1934-ലെ ഇരുകൂട്ടരും അംഗീകരിച്ച സഭാഭരണ ഘടനയുടെയും 1958-ലെ പരസ്പര സ്വീകരണത്തിന്റെയും അടിസ്ഥാനത്തിൽ യോജിപ്പു നിഷ്പ്രയാസം പ്രാവർത്തികമാക്കാമെന്നിരിക്കേ നെറ്റിപ്പട്ട സമാനമായ മേൽവസ്ത്രങ്ങളും തിളക്കമുള്ള കാറും അരമനയും പണക്കാരായ കമാൻഡർമാരായ ചില അനുയായികളും രണ്ടരക്കോടിയുടെ കാറും നഷ്ടപ്പെടുന്ന സ്ഥിതിയെപ്പറ്റി ചിന്തിക്കാൻ കഴിയാത്തവർ കുതന്ത്രങ്ങളുമായി നീങ്ങി. ഇവിടെയാണ് സഹോദര വിഭാഗങ്ങളിലെ, മാലാഖമാർപോലും കടക്കാൻ മടിക്കുന്ന സ്ഥലത്തു ചില നേതാക്കൾ കാലു കുത്താൻ കൂത്താടിക്കളിക്കുന്ന കാളക്കിടാങ്ങളെപ്പോലെ തങ്ങളുടെ ചിന്താശക്തിയുള്ള പ്രബുദ്ധരായ അനുയായികളോട് ഒരക്ഷരംപോലും പറയാതെ കടന്നുവന്നത്. ഈ പ്രശ്നം സത്യമായും മലങ്കരസഭയുടെ ആഭ്യന്തര പ്രശ്നമാണെന്നു പറഞ്ഞു ഭക്തനും ബുദ്ധിമാനും ഉത്തമനുമായ സഭാനേതാവും ശുദ്ധഹൃദയനുമായ തിരുവനന്തപുരം ആർച്ച് ബിഷപ്പ് സൂസാപാക്യം പിന്മാറി. നേരത്തെ തന്നെ വിഘടിത വിഭാഗത്തിനു ഓശാന പാടിയ മാർത്തോമ്മാ വിഭാഗത്തിന്റെ (സഭയല്ല) നേതാവായ മെത്രാച്ചൻ വർദ്ധിത ഉത്സാഹത്തോടെ രംഗത്തു വന്നു. വിഘടിത വിഭാഗം രണ്ടു മാസം മുമ്പ് കൊച്ചി കടപ്പുറത്തു നടത്തിയ ഒരു സമര സത്യാഗ്രഹാഭാസത്തിനു പിന്തുണ നൽകാൻ പുതിയ കാറിൽ പാഞ്ഞെത്തിയ മെത്രാച്ചൻ പരനാരീ പരിരംഭണത്തിൽ സുപരിചിതനായ ഒരു പൂച്ച സന്യാസ വേഷധാരിയെപ്പോലെ ചേട്ടാചാര്യനെ ആലിംഗനം ചെയ്ത് ഐക്യദാർഢ്യം പ്രകടിപ്പിച്ചു.

രണ്ടു നൂറ്റാണ്ടു മുമ്പ് ഒരേ പട്ടം പലരിൽ നിന്നു തലയിൽ ഏറ്റു ഒരു മല്പാൻ സ്ഥാപിച്ച മാർത്തോമ്മാ ക്രൈസ്തവ സംഘടനയിൽ ഇരവിപേരൂർ ഇടവകയിലേതുൾപ്പെടെ ഒരു പറ പ്രശ്നങ്ങൾ കിടക്കുമ്പോഴാണ് ഇപ്പോഴത്തെ തലവനായ മെത്രാൻ വിലയേറിയ കാറിൽ കാടും നാടും കടലും എല്ലാം താണ്ടി മറ്റുള്ളവരുടെ കാര്യങ്ങളിൽ കഴുത്തറ്റം തല ഇടുന്നത്. ഒരളവിൽ വിഷാദരോഗവും ഓർമ്മനാശ രോഗവും ഉള്ള ഈ സമാധാന മധ്യസ്ഥനോട്



സെമിത്തേരി ബിൽ

**മുഖ്യമന്ത്രിക്കും നിയമസഭയ്ക്കും ജോസഫ് മാർത്തോമ്മായുടെ അഭിനന്ദനം**

സ്വന്തം സഭയിലെ കാര്യവിവരമുള്ള ചിലർ രാജി വെയ്ക്കണമെന്നും താരതമ്യേന ചെറുപ്പക്കാരനായ ഒരു ഉത്തമ എപ്പിസ്ക്കോപ്പായെ പിൻഗാമിയായി തെരഞ്ഞെടുക്കണമെന്നും നിർദ്ദേശിച്ചിട്ടുണ്ട്. ഇപ്പോൾ സഭ നേരിടുന്ന മുരടിപ്പും പ്രവർത്തന മാന്ദ്യതയും ഒഴിവാക്കാൻ പുതിയ നേതൃത്വം കൂടിയേ തീരൂ എന്നും പ്രബുദ്ധരായ മണ്ഡലാംഗങ്ങൾക്കു യോഗ്യരായ എപ്പിസ്കോപ്പാമാരെ തെരഞ്ഞെടുക്കാൻ പൂർണ്ണ സ്വാതന്ത്ര്യം നൽകണമെന്നും ഇപ്പോൾ ചില ഭദ്രാസനങ്ങൾ നാഥനില്ലാക്കളരിപോലെയാണെന്നും മാർത്തോമ്മാ കോളജിൽ നിന്നു റിട്ടയർ ചെയ്ത എന്റെ സുഹൃത്തായ ഒരു പ്രൊഫസർ പറഞ്ഞു. മാർത്തോമ്മാ വിഭാഗത്തിന്റെ രോഗം ഉദ്ദേശിക്കുന്നതിലും ഗുരുതരമാണെന്നും ശസ്ത്രക്രിയ തന്നെ വേണമെന്നും വൈദിക സെമിനാരിയിലെ ഒരു മുൻ പ്രൊഫസർ ചൂണ്ടിക്കാട്ടി. ചോരയും നീരും ചോർന്നുകൊണ്ടിരിക്കുന്ന മാരാമൺ കൺവൻഷനും സഭയ്ക്കു കാര്യമായ പുതുക്കം കൊടുക്കാൻ നിലവാരം കുറഞ്ഞ കൺവൻഷൻ പ്രസംഗങ്ങൾക്കും പ്രചാരണത്തിനു മത്സരിക്കുന്ന പല പത്രമാധ്യമങ്ങളും ഇപ്പോൾ തുനിയാറില്ല. സർവ്വോപരി മധ്യസ്ഥത വഹിക്കാൻ പോകുന്നവർക്കു ഉന്നതമായ ആദർശങ്ങളും ചോദ്യം ചെയ്യാനാവാത്ത സ്വഭാവ സംസ്ക്കാരവും സുതാര്യമായ വ്യക്തിശുദ്ധ ജീവിതവും അനിവാര്യമാണല്ലോ. അതേസമയം സഭാപ്രശ്നം ചർച്ച ചെയ്യാൻ തങ്ങൾക്കു മൂന്നാംകിടക്കാരുടെ ആവശ്യം ഇല്ലെന്നും ഓർത്തഡോക്സ് സഭ സംശയലേശമെന്യേ പലതവണ വ്യക്തമാക്കിയിട്ടുണ്ട്. മലങ്കരസഭ അറിയാതെ ചെന്ന് ഏതോ പാത്രിയർക്കീസിൽ നിന്നു പട്ടമേറ്റ ഏതാനും മെത്രാന്മാരാണല്ലോ കഴിഞ്ഞ രണ്ടു മൂന്നു നൂറ്റാണ്ടുകൾക്കിടയിൽ തെക്കും വടക്കും ഉണ്ടാക്കിയ കലക്കങ്ങൾക്കും കലഹങ്ങൾക്കും വഴിമരുന്നിട്ടതെന്നു ചരിത്രം ഒന്നു മറിച്ചു നോക്കിയാൽ മനസ്സിലാകും. ഓർത്തഡോക്സ് സഭ ഒരുത്തരുടെയും ആഭ്യന്തര കാര്യങ്ങളിൽ കൈ ഇടുന്നില്ലല്ലോ.

ഓർത്തഡോക്സ് സഭയിൽ നിന്നു സ്ഥാനമോഹികളായ കുറെ ആളുകളെയും അവരുടെ വക സ്കൂളുകൾ, ബഥനി ആശ്രമത്തിന്റെ ഗണ്യ മായ സ്വത്തുക്കൾ, പള്ളികൾ മുതലായവയേയും അപഹരിച്ചും മാന്യരായ പലരിൽ നിന്നു കപട വാഗ്ദാനത്തിലൂടെ പണം കടം വാങ്ങിക്കൊണ്ട് 1930-ൽ ആരംഭിച്ച റീത്തുപ്രസ്ഥാന (റീത്തു സഭയല്ല) നത്തിന്റെ സ്ഥാപകനും ചോരന്മാരുടെ രാജാവുമായ മാർ ഈവാനിയോസാണെന്നു ചരിത്രം സാക്ഷിക്കുന്നു. ആ റീത്തിന്റെ ഇപ്പോഴത്തെ നേതാവും തലസ്ഥാന മെത്രാനും തെക്കൻ ഭാഗത്തെ ആർച്ചുബിഷപ്പും സ്വയാധികാര കാതോലിക്കായും (കത്തോലിക്കർക്കു കാതോലിക്കാ ഇല്ല) കർദ്ദിനാളും ഒക്കെ ആയ മാർ ക്ലിമീസിന്റെ സഭാജീവിതവും സുതാര്യമല്ലെന്നു പലരും ആരോപിക്കുന്നതിനാൽ മധ്യസ്ഥത വഹിക്കാൻ എന്താണു മറ്റു യോഗ്യത?

കർദ്ദിനാൾ ആലഞ്ചേരി സഭ വക ഭൂമി വ്യാപാരത്തിലൂടെ അടിച്ചു മാറ്റിയ കോടികളുടെ കണക്കു സംബന്ധിച്ചു പത്രങ്ങളിൽ വരുന്ന പുതിയ പുതിയ കേസുകളുടെയും പരാതികളുടെയും കണക്കു കുറിച്ചു ശരിയാക്കാൻ മാസങ്ങൾ വേണ്ടി വരും. ഈ നേതാക്കന്മാരിൽ മിക്കവരും ക്രൈസ്തവ സഭകൾക്കും അവയുടെ നല്ല പ്രവർത്തനങ്ങൾക്കും വലിയ കളങ്കം ചാർത്തിയവരെന്നു പരാതികൾ ഉള്ളതിനാൽ ഫ്രാങ്കായി പറഞ്ഞാൽ ഇവരെ ഒരു മധ്യസ്ഥതയ്ക്കും ആരും സ്വാഗതം ചെയ്യില്ല. ❑



# ശ്രീഭൂവിലസ്ഥിര

## (എല്ലാ മരിച്ചവരുടെയും ഞായറാഴ്ച)

**(വി. ലൂക്കോസ് 12:32-49)**


**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**


**വാ**ക്കുകൊണ്ടല്ല ജീവിതം കൊണ്ട് ഓരോരുത്തരും നൽകേണ്ട ഉത്തരമായാണ് ഇന്നത്തെ സദ്വചനത്തിന്റെ പൊരുൾ വായിക്കുമ്പോൾ നമുക്ക് കിട്ടുന്ന ഉൾവിളി. ധ്യാനപൂർവ്വം ശ്രവിച്ചാൽ ജീവിതം കീഴ്മേൽ മറിയുന്ന ചിന്താധാരകൾ ഇതിലുണ്ട്. നിത്യമായവയ്ക്കുവേണ്ടി, ക്ഷണികമായവയെ ഉപേക്ഷിക്കുവാൻ, അതിനെ അവഗണിക്കുവാൻ ഒരു ചെറിയ കൂട്ടത്തോടാണ് ക്രിസ്തു പറയുന്നത്. അല്ലെങ്കിലും, അവന്റെ അരികുപറ്റി നിന്നിരുന്നവർ എപ്പോഴും ഒരു ചെറു ഗണം മാത്രമായിരുന്നു. മറ്റുള്ളവരെല്ലാം അത്ഭുതങ്ങൾക്കും അപ്പത്തിനും മാത്രമായി അവനെ ആശ്രയിച്ചവർ ആയിരുന്നു. നമ്മിൽ നിന്ന് അന്ത്യയാത്ര പറഞ്ഞുപോയ നമ്മുടെ പ്രിയപ്പെട്ടവരെ ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥനകളും കണ്ണുനീരും അർപ്പിക്കുകയും ചെയ്യുന്ന ഈ ഞായറാഴ്ചയിൽ ജീവിതത്തിന്റെ ക്ഷണികതയും നിരർത്ഥകതയും സൂചിപ്പിച്ചുകൊണ്ടും, യഥാർത്ഥ ജീവിതത്തിന്റെ നിക്ഷേപം എവിടെ ആയിരിക്കണമെന്നും അത് സമ്പാദിക്കുവാൻ ദൈവം തന്ന ജീവിതം ഏതുവിധത്തിൽ ഉപയോഗിക്കണമെന്നും ദാസന്റെ ഉപമയിൽ കൂടിയും വീട്ടുടയവന്റെ ഉപമയിൽ കൂടിയും ക്രിസ്തു പറയുകയാണ്.

കഴിഞ്ഞയാഴ്ചയിലെ വേദഭാഗത്തോട് തീർത്തും സാമ്യമുള്ള വാക്യങ്ങളാണ് ഇന്നത്തെ വായനയിലും ഉൾപ്പെടുത്തിയിരിക്കുന്നത്. അതിനാൽ ഇന്നത്തെ ദിവസത്തിന്റെ പ്രാധാന്യം ഈ വേദഭാഗവുമായി ബന്ധപ്പെടുത്തി എങ്ങനെ ചിന്തിക്കാം എന്നുള്ള വിചാരമാണ് സദ്വാർത്തയായി കുറിക്കുന്നത്.

**1. ഏറ്റവും നല്ല ധ്യാനം മരണത്തെക്കുറിച്ചുള്ളതായിരിക്കുക**

ശ്രീബുദ്ധന്റെ വചനമാണ് ഇത്. ഈ ഭൂമിയിൽ ആയിരിക്കുമ്പോൾ നാം കാംക്ഷിക്കേണ്ടത് ഇതിനപ്പുറത്ത് നിത്യമായ ഒരു ഭവനമാണ്. അത് ദൈവം നമുക്ക് നൽകും എന്നുള്ള പ്രത്യാശയിലാണ് ജീവിക്കേണ്ടത്. നശ്വരമായതെല്ലാം അഴിഞ്ഞുപോകുകയും നിത്യവിസ്മയത്തിലേക്കുള്ള സുവർണ്ണ സാധ്യതയുമാണ് മരണം മൂലം നമുക്ക് ലഭിക്കുന്നത്. മരണത്തേപ്പോലെ സുനിശ്ചിതമായ ഒരു യാഥാർത്ഥ്യം വേറെയില്ല. ഒരു ദിവസം കൂടി ജീവിക്കുകയെന്നാൽ ഒരു ദിവസം കൂടി മരണത്തോട് നാം അടുത്തുകൊണ്ടിരിക്കുന്നു എന്നാണർത്ഥം. അതിനാൽ മരണത്തിനപ്പുറം ഒരു ലോകമുണ്ടെന്നു അത് നിത്യതയാണെന്നും ക്രിസ്തുവിനോടൊപ്പമുള്ള വാസമാണെന്നും മനസ്സിലാക്കിയാൽ, ഇന്നത്തെ ദൈവവചനത്തിന്റെ ആഴവും പരപ്പും നമുക്ക് പെട്ടെന്ന് വ്യാഖ്യാനിച്ചെടുക്കാൻ സാധിക്കും.

ഈ ഭൂമിയിൽ നമുക്കുള്ളത് എന്ന് നാം കരുതുന്നതെല്ലാം നഷ്ടപ്പെടുത്തുവാനാണ് യേശുതമ്പുരാൻ ആവശ്യപ്പെടുന്നത്. നമ്മുടെ നിക്ഷേപം ഉള്ളയിടത്ത് ഹൃദയവും ഇരിക്കും (12:34) എന്നുള്ളതുകൊണ്ടാണ് ക്രിസ്തു ഇങ്ങനെ ചെയ്യുവാൻ ആവശ്യപ്പെടുന്നത്. പരിപൂർണ്ണമായി ദൈവത്തിൽ നമ്മെത്തന്നെ സമർപ്പിക്കുക എന്നും ഇതിനർത്ഥമുണ്ട്. സ്വാർത്ഥബുദ്ധികളായ മനുഷ്യരുടെ നിക്ഷേപങ്ങൾ ആർക്കും ഉപകാരമില്ലാതെ പോകുന്നു എന്ന് (12:21) ക്രിസ്തു വിഡ്ഢിയായ ഒരു ധനവാന്റെ ഉപമയിൽ കൂടി പറയുന്നുണ്ട്. ദൈവം തന്നെ ധനം എന്ന് ചിന്തിക്കുന്നവരും നന്മ ചെയ്യുന്നവരുമായ ഒരു ചെറിയ അജഗണത്തിന് ലഭിക്കുന്ന ഭാഗ്യം നിത്യമായ സ്വർഗ്ഗരാജ്യമാണ്. അത് ഈ ഭൂമിയിൽത്തന്നെ സ്ഥാപിക്കാൻ സാധിക്കും എന്ന ധ്വനിയാണ് ക്രിസ്തു ഇവിടെ നൽകുന്നത്. ദൈവത്തിന്റെ സാമീപ്യത്തിലേക്ക് എത്തിച്ചേരാനുള്ള ഒന്നാമത്തെ വ്യവസ്ഥയായാണ് 12:33, 34 വാക്യങ്ങളിൽ പ്രതിധ്വനിക്കുന്നത്. നം ആശ്രയിച്ചിരിക്കുന്നതിനോട് വിട ചൊല്ലുക. അത് വിറ്റ് ദരിദ്രർക്ക് കൊടുക്കുക. നമ്മുടെ സമ്പത്ത് മറ്റുള്ളവർക്ക് പ്രയോജനപ്രദമായ രീതിയിൽ ചെലവഴിക്കുക എന്നും ഇതിന് അർത്ഥമുണ്ട്. അങ്ങനെ ചെയ്താൽ ഒരിക്കലും വറ്റിപ്പോകാത്ത നിക്ഷേപം ദൈവം നമുക്കായി കരുതും.

ദൈവത്തെ ഏറ്റവും വലിയ സമ്പത്തായി കരുതി, തങ്ങളുടെ ജീവിതം ദൈവത്തിനുവേണ്ടി ഉഴിഞ്ഞുവെച്ചവർ ആയിരുന്നു നമ്മുടെ ആദിമസഭാ വിശ്വാസികൾ. പീഡനങ്ങൾക്കോ, കഷ്ടതകൾക്കോ ഒന്നിനുംതന്നെ തോല്പിക്കാനാവാത്തവിധം അവർ ദൈവത്തോടൊട്ടി നിന്നു. സമ്പത്തോ ആഢംബരങ്ങളോ ഭൗതിക ചിന്തകളോ ഒന്നുംതന്നെ അവരെ ദൈവസ്നേഹത്തിൽ നിന്നും പിൻതിരിപ്പിക്കാൻ ഉതകിയില്ല. അങ്ങനെയുള്ള നമ്മുടെ പൂർവ്വീകരെ സ്മരിക്കുന്ന ഈ വേളയിൽ മരണം സുനിശ്ചിതമായ ഒരു സത്യമാണെന്നും, അതിനാൽ നാം ഈ ലോകത്തിന് അനുരൂപരായി ഓടാതെ ദൈവസന്നിധിയിൽ നമ്മുടെ നിക്ഷേപത്തിന്റെ അളവ് വർദ്ധിപ്പിക്കുവാൻ നന്മ ചെയ്ത് പരിപൂർണ്ണ ദൈവസമർപ്പണത്തിൽ ജീവിക്കണം എന്നാണ് ഈ ഓർമ്മ ദിനത്തിൽ ഈ വേദഭാഗം നമ്മോട് പറയുന്നത്.

**2. യജമാനന്റെ ആഗമനത്തിനായി ജാഗരൂകരായിരിക്കുക**

പെസഹാ പെരുന്നാളിന്റെ ആചരണത്തിലെ ഒരുക്കമാണ് അര കെട്ടി ഭക്ഷണത്തിനിരിക്കുക എന്ന സൂചന (പുറപ്പാട് 12:11, ലൂക്കോസ് 12:37). യാത്രയ്ക്കുള്ള ധൃതിയാണ് ഇവിടെ വിവക്ഷിക്കുന്നത്. ദാസന്മാർ യജമാനനുവേണ്ടി കാത്തിരിക്കുന്നു. എന്നാൽ യഥാർത്ഥ ദാസനെ മനസ്സിലാക്കിയ, യജമാനൻ, താൻ സ്വയം ശുശ്രുഷയേൽക്കാതെ ദാസന്മാരെ അരകെട്ടി ശുശ്രൂഷിക്കുന്നു. ഇത് വലിയൊരു വൈപരീത്യമാണ്. ആരെയാണോ സേവിക്കേണ്ടത്, അവർ സേവകരായിത്തീരുന്നു. അങ്ങനെ ഏറ്റവും മഹത്തരമായ സ്ഥാനം ദാസന് ലഭിക്കുന്നു. നിതാന്ത ജാഗരൂകത പാലിക്കുന്ന, വിശ്വസ്തരായ ഒരു ചെറിയ കൂട്ടത്തിനുള്ള ഭാഗ്യമാണ് ഇവിടെ വിവരിക്കുന്നത്. ഏത് യാമത്തിൽ വന്നാലും ഉണർന്നിരിക്കുന്നവർ. യാതൊരു മടിയും കൂടാതെ സേവനം ചെയ്യുവാൻ തല്പരരായവർ. അവരാണ് നല്ലവരും വിശ്വസ്തരുമായ ദാസർ. ഏൽപിച്ച ഉത്തരവാദിത്വം സത്യസന്ധതയോടെയും വിശ്വസ്തതയോടെയും ചെയ്തവർ.

ഇന്നത്തെ പഴമ വായനയിൽ ഇസ്രായേലിന്റെ ധീരരായ രണ്ടു നേതാക്കളുടെ മരണവും അതിലുണ്ടായ യിസ്രായേൽ ജനങ്ങളുടെ വിലാപവും നാം കാണുന്നുണ്ട്. ഭൂമിയിലെ ഏറ്റവും ശ്രേഷ്ഠനും, സൗമ്യനുമായ വ്യക്തി (സംഖ്യ 12:3; ആവർത്തനം 34:11, 12) എന്ന നിലയ്ക്കാണ് മോശയെ നാം ഓർക്കുക. അടിമ വീടായ എന്ന മിസ്രയീമിൽ നിന്നും ഒരു ജനതയെ കനാൻ നാട്ടിലേക്ക് 40 വർഷം നയിച്ചുകൊണ്ടുവരുവാൻ ദൈവം മോശയെയാണ് തെരെഞ്ഞെടുക്കുന്നത്. ഏല്പിച്ച ഉത്തരവാദിത്വം, തനിക്ക് പല കുറവുകളുണ്ടെങ്കിലും മോശ അത് ഏറ്റെടുക്കുകയാണ്. ബുദ്ധിമുട്ടുകളും പ്രയാസങ്ങളും എല്ലാം വന്നപ്പോഴും ദൈവത്തോട് പറ്റിച്ചേർന്ന് നിന്നുകൊണ്ട് ദൈവജനത്തെ നയിക്കുകയാണ്. ദൈവത്തെ അഭിമുഖമായി അടുത്തറിഞ്ഞ മോശ, ഒരു ഉത്തമ ദാസന് ഉദാഹരണമാണ്.

മോശയ്ക്ക് ശേഷം യിസ്രായേലിന്റെ ലീഡറായ ജോഷ്വായും ദൈവത്തിന്റെ ഉത്തമ ദാസനായിരുന്നു (ജോഷ്വ 24:29). യഹോവയാണ് യഥാർത്ഥ യജമാനനെന്നും, ഞാനും എന്റെ കുടുംബവും യഹോവയെ സേവിക്കുമെന്നും (ജോഷ്വാ 24:156), യിസ്രായേൽ ജനത്തോട് ജോഷ്വാ പ്രഖ്യാപിക്കുകയാണ്. ദൈവത്തോടും അവന്റെ വചനത്തോടും അവന്റെ ജനത്തോടും നിരന്തരം ജാഗരൂകത പാലിച്ച് അവരെ സംരക്ഷിക്കുവാൻ ജോഷ്വായ്ക്ക് കഴിഞ്ഞു. അങ്ങനെയുള്ള ദാസന്മാർക്ക് ലഭിക്കുന്ന പ്രതിഫലമാണ് തങ്ങളുടെ പിതാക്കന്മാരോട് ചേർന്നുള്ള സഹവാസം. തന്റെ വരവിൽ ഇങ്ങനെയുള്ള ദാസന്മാർക്കെല്ലാം, ഉത്തമ സൽഫലങ്ങൾ ലഭിക്കും എന്നതാണ് യജമാനന്റെ വാഗ്ദാനം.

ഈ ഭൂമിയിലെ മനുഷ്യജീവിതം നൈമിഷികമാണെന്ന് വി. ഗ്രന്ഥം നമ്മെ പഠിപ്പിക്കുന്നു (യാക്കോബ് 4:14, 1 പത്രോസ് 1:24; സങ്കീ. 90:5). ഈ ജീവിതത്തെ അനുഗ്രഹമാക്കുവാൻ നമ്മിൽ നിന്നും വാങ്ങിപ്പോയവരുടെ ഓർമ്മകൾ നമ്മെ സഹായിക്കുന്നു. ദൈവം മനുഷ്യനെ അനശ്വരതയ്ക്കുവേണ്ടി സൃഷ്ടിച്ചു (ജ്ഞാനം 2:23). ആ അനശ്വരത പ്രാപിക്കാനാണ്, പ്രത്യാശയില്ലാത്ത മനുഷ്യപുത്രന്മാർക്കുവേണ്ടി, താഴ്വരയിലെ അസ്ഥികളെ ജീവനും, മജ്ജയും, മാംസവും നൽകി ദൈവം വീണ്ടെടുക്കുന്നതും (യെഹസ്ക്കിയേൽ 37:1-14). അങ്ങനെ ഈ ഭൂമിയിലെ ജീവിതത്തിന് അപ്പുറം ഒരു ലോകമുണ്ടെന്ന് കാണിച്ചുതരികയാണ്. ആയതിനാൽ നമ്മിൽ നിന്ന് വാങ്ങിപ്പോയവരെ ഓർത്തു പ്രാർത്ഥിച്ചുകൊണ്ടും, ജീവിച്ചിരിക്കുന്നവരോട് കൂടുതൽ കരുതലും ക്ഷമയും സ്നേഹവും പുലർത്തി, കാരുണ്യപൂർവ്വം തുടർ ജീവിതം നയിക്കുവാനും വിശ്വസ്തരായ ദാസരുടെ ചെറിയ ഗണത്തിലേക്ക് ചേർക്കപ്പെടുവാനും നമുക്കിടയാകട്ടെ.






കോട്ടയം: മലങ്കരസഭയിൽ സമാധാനം ആഗ്രഹിക്കുന്നു എന്നുള്ള അന്ത്യോക്യാ പാത്രിയർക്കീസിന്റെ പ്രസ്താവനയിൽ അതിയായ സന്തോഷമുണ്ടെന്നും ഓർത്തഡോക്സ് സഭയും ആഗ്രഹിക്കുന്നത് ശാശ്വത സമാധാനം തന്നെയാണന്നും മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത.

ഏക സഭയായി ക്രൈസ്തവ സാക്ഷ്യം നിർവ്വഹിക്കുവാനാണ് ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നത്. എന്നാൽ സഭയുടെ ആഭ്യന്തര കാര്യങ്ങളിൽ ഏകപക്ഷീയമായി ഇടപെടുകയും സമാധാന ലംഘനം ഉണ്ടാക്കുകയും ചെയ്യുന്നത് ആരെന്ന് അദ്ദേഹം ആത്മവിമർശനപരമായി ചിന്തിക്കും എന്ന് വിശ്വസിക്കുന്നു.

ഓർത്തഡോക്സ് സഭ പള്ളികളിൽ നിന്ന് ആരെയും ഇറക്കിവിടുന്നില്ല. ഒരുമിച്ച് നിന്ന് ആരാധിക്കുന്ന സാഹചര്യം ഉണ്ടാകണമെന്നും സുപ്രീം കോടതി വിധി നടപ്പാക്കണമെന്നും ആഗ്രഹിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. ഒരു വശത്ത് വിശ്വാസം വിഭിന്നമാണെന്നും ഓർത്തഡോക്സ് സഭ മുടക്കപ്പെട്ടവരാണെന്നും പറയുകയും മറുവശത്ത് ഒരുമിച്ച് സമാധാനത്തോടെ പോകേണ്ടവരാണെന്ന് പറയുകയും ചെയ്യുന്നത് വിരോധാഭാസമാണ്. അക്രമത്തിന്റെ പാത ഇതുവരെ ഓർത്തഡോക്സ് സഭ സ്വീകരിച്ചിട്ടില്ല. പല സ്ഥലങ്ങളിലും രാവും പകലും നശീകരണ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നത് യാക്കോബായ വിഭാഗത്തിലെ ആളുകൾ തന്നെയാണ്. അവരെ അക്രമത്തിൽ നിന്നും പിന്തിരിപ്പിച്ചാൽ മലങ്കര സഭയിൽ രക്തച്ചൊരിച്ചിൽ ഉണ്ടാകാതെ സമാധാനത്തോടെ പുരോഗമിക്കാൻ സാധിക്കും.

സഭയുടെ സമാധാനത്തിനു വേണ്ടി സുപ്രീം കോടതി തീർപ്പ് കൽപ്പിച്ച വിധിയുടെ അന്തഃസത്ത അംഗീകരിച്ചാൽ മാത്രമേ ചർച്ചയ്ക്ക് പ്രസക്തിയുള്ളു. സുപ്രീംകോടതി തീർപ്പാക്കിയ വിഷയങ്ങൾ വീണ്ടും ചർച്ച ചെയ്യണമെന്ന അഭിപ്രായത്തോട് ഓർത്തഡോക്സ് സഭക്ക് യോജിപ്പില്ല. 1958-ൽ സഭയിൽ സമാധാനം ഉണ്ടായ ശേഷം 1970 വരെ പൂർണ്ണ സമാധാനത്തിൽ ഒറ്റ സഭയായി മലങ്കരസഭ നിലനിന്നു. 1970 ൽ ഇഗ്നാത്തിയോസ് യാക്കൂബ് തൃതിയൻ പാത്രിയർക്കീസ് ബാവാ 'മാർത്തോമ്മാ ശ്ലീഹായ്ക്ക് പട്ടത്വമില്ല' എന്നു പറയുന്ന 203-ാം നമ്പർ കൽപ്പന അയയ്ക്കുകയും തുടർന്ന് ഏകപക്ഷീയമായി ഇവിടുത്തെ ഭരണത്തിൽ ഇടപെട്ട് ഒരു സമാന്തര ഭരണ സംവിധാനം രൂപപ്പെടുത്തുകയും ചെയ്തപ്പോഴാണ് മലങ്കര സഭയിൽ സമാധാനം ഇല്ലാതായത്.

അന്ന് മുതൽ ആരംഭിച്ച തർക്കങ്ങൾ ഉഭയ ചർച്ചകളിലൂടെ പരിഹരിക്കാൻ നിവൃത്തി ഇല്ലാതെ വന്ന സാഹചര്യത്തിലാണ് ഇരു വിഭാഗവും കോടതിയെ സമീപിച്ചത്. കോടതി എല്ലാ വാദങ്ങളും കേട്ട് ഒന്നിലധികം പ്രാവശ്യം വിധി പ്രസ്താവിച്ചിട്ടുണ്ട്. പ്രത്യേകിച്ച് 2017 ജൂലൈ 3-ാം തീയതി ഉണ്ടായ വിധിയിൽ സമാധാന ലംഘനം ഉണ്ടായത് എവിടെയാണെന്നും ഇനി സമാധാനത്തിന് എന്ത് ചെയ്യണമെന്നും വ്യക്തമായി പറഞ്ഞിട്ടുണ്ട്. ആ വിധിയെ അംഗീകരിക്കാൻ തയ്യാറല്ലാത്ത നിലപാടുള്ളവരോട് വീണ്ടും ചർച്ച നടത്തുന്നതു കൊണ്ട് പ്രയോജനമുണ്ടെന്ന് ഓർത്തഡോക്സ് സഭ കരുതുന്നില്ല. പ്രശ്നങ്ങൾ സൃഷ്ടിച്ചതിനു ശേഷം അവ ഒന്നിച്ച് ചർച്ച ചെയ്ത് തീർക്കാമെന്ന് പറയുന്നത് ഖേദകരമാണ്. തന്റെ ഏകപക്ഷീയമായ ഇടപെടലുകൾ മൂലം സഭയിൽ സമാധാന ലംഘനം ഉണ്ടാക്കിയത് അന്നത്തെ അന്ത്യോക്യാ പാത്രിയർക്കീസ് തന്നെയാണ്. 1970-ന് മുമ്പുള്ള അവസ്ഥയിലേക്ക് പോകാൻ സുപ്രീംകോടതി തന്നെ പറഞ്ഞതാണ്. എന്നാൽ അതൊന്നും പാത്രിയർക്കീസ് വിഭാഗം അനുസരിച്ചില്ലെന്നും അദ്ദേഹം പറഞ്ഞു.



**മുഖ്യമന്ത്രി പിണറായി വിജയൻ പ. കാതോലിക്കാ ബാവായെ സന്ദർശിച്ചപ്പോൾ. ഫാ. എം. സി. പൗലോസ്, എം.എൽ.എ. മാരായ രാജു എബ്രഹാം, വീണ ജോർജ്, സജി ചെറിയാൻ എന്നിവർ സമീപം.**



**പ. കാതോലിക്കാ ബാവായെ തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയുടെ സിറിൾ മാർ ബസ്സേലിയോസ് മെത്രാപ്പോലീത്താ സന്ദർശിച്ചു.**



**പ. കാതോലിക്കാ ബാവായെ മുൻ കേന്ദ്ര മന്ത്രി കെ. വി. തോമസ് സന്ദർശിച്ചു.**



## ട്രംപിന്റെ ദൗത്യസേനയിൽ ഫാ. ഡോ. അലക്സാണ്ടർ കുര്യനും

ന്യൂയോർക്ക്: മനുഷ്യക്കടത്തിനെതിരെ യുഎസ് പ്രസിഡന്റ് ഡോണൾഡ് ട്രംപ് രൂപീകരിച്ച ടാസ്ക് ഫോഴ്സിൽ മലയാളിയും. യുഎസ് വിദേശകാര്യ വകുപ്പിലെ ഉന്നത ഉദ്യോഗസ്ഥനും മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികനുമായ ഫാ. ഡോ. അലക്സാണ്ടർ ജെ. കുര്യനെ മനുഷ്യക്കടത്ത് നിയന്ത്രിക്കുന്നതിനുള്ള വിദഗ്ധനായാണു നിയമിച്ചത്.

ആലപ്പുഴ ജില്ലയിലെ പള്ളിപ്പാട് സ്വദേശിയാണ്. നിലവിൽ യുഎസ് സർക്കാരിന്റെ രാജ്യാന്തരതലത്തിലുള്ള സ്വത്തുക്കളുടെയും നയങ്ങളുടെയും ചുമതലയുള്ള ഡപ്യൂട്ടി അസോഷ്യേറ്റ് അഡ്മിനിസ്ട്രേറ്ററും ഫെഡറൽ റിയൽ പ്രോപ്പർട്ടി കൗൺസിലിന്റെ എക്സിക്യൂട്ടീവ് ഡയറക്ടറുമാണ്.

## അയ്യമ്പിള്ളി പള്ളിയിൽ കോടതി വിധി നടപ്പാക്കി



**കൊച്ചി ഭദ്രാസനത്തിലെ അയ്യമ്പിള്ളി സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളിയിൽ കോടതി വിധി നടപ്പാക്കിയതിനെ തുടർന്ന് നടന്ന വി. കുർബാന.**



**അയ്യമ്പിള്ളി സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങൾ പള്ളിക്കു മുമ്പിൽ.**



**മാത്യൂസ് മാർ എപ്പിഫാനിയോസിന്റെ പതിനൊന്നാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഗുരുശ്രേഷ്ഠ അവാർഡ് ചാത്തന്നൂർ സെന്റ് ജോർജ്ജ് യു.പി. സ്കൂൾ ഹെഡ്മാസ്റ്റർ വി. ഗീവർഗീസിന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ സമ്മാനിക്കുന്നു.**



കോട്ടയം മാർ ബസേലിയോസ് പബ്ലിക് സ്കൂളിലെ അടൽ ടിങ്കറിങ് ലാബ് ഉദ്ഘാടനം ചെയ്ത ശേഷം സ്കൂൾ പ്രിൻസിപ്പൽ നിനി ഏബ്രഹാം, പെരുമ്പാവൂർ സെന്റ് ഗിറ്റ്സ് സ്കിൽ പാർക്ക് സിഇഒ അനിൽ കുമാർ രാഘവൻ പിള്ള, മനോരമ ഓൺലൈൻ ചീഫ് എക്സിക്യൂട്ടീവ് ഓഫിസർ മറിയം മാമ്മൻ മാത്യു എന്നിവർ ലാബിൽ കുട്ടികളോടൊപ്പം.

## പ. വട്ടശ്ശേരിൽ തിരുമേനിയുടെ 86–ാമത് ഓർമ്മപ്പെരുന്നാൾ

കോട്ടയം: ദേശീയവും വൈദേശികവുമായ അധിനിവേശത്തിന്റെ കനൽ വഴികളിൽ അടിപതറാതെ, മലങ്കര നസ്രാണിയുടെ സ്വത്വബോധം ഊട്ടിയുറപ്പിച്ച്, സ്വാതന്ത്ര്യത്തിന്റെ വാതായനങ്ങളെ തുറന്നിട്ട മലങ്കര ഓർത്തഡോക്സ് സഭയുടെ, ഭാരത ക്രൈസ്തവസഭയിലെ തദ്ദേശീയനായ ദ്വിതീയ പ്രഖ്യാപിത പരിശുദ്ധൻ, സഭാ ഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ 86–ാമത് ഓർമ്മപ്പെരുന്നാൾ 2020 ഫെബ്രുവരി 16 ഞായർ മുതൽ 22 ശനിയാഴ്ചവരെ കോട്ടയം പഴയ സെമിനാരിയിൽ പ. കാതോലിക്കാ ബാവയുടെയും പിതാക്കന്മാരുടെയും മഹനീയ നേതൃത്വത്തിൽ നടക്കും.

21 ന് 5–ന് തീർത്ഥാടകർക്ക് സ്വീകരണം. വൈകുന്നേരം 6ന് കോട്ടയം ചെറിയപള്ളിയിൽനിന്ന് പ്രദക്ഷിണം ആരംഭിക്കും. 6.30–ന് സന്ധ്യാനമസ്കാരം, 7ന് പ്രസംഗം തോമസ് പോൾ റമ്പാൻ, 8.30–ന് പ്രദക്ഷിണം, ധൂപപ്രാർത്ഥന, ആശീർവാദം. 9–ന് ക്രിസ്തീയ ഗാനസന്ധ്യ. 22–ന് രാവിലെ 7–ന് പ്രഭാത നമസ്കാരം 8–ന് വി.മൂന്നിന്മേൽ കുർബ്ബാന, 10–ന് പ്രദക്ഷിണം, ധൂപപ്രാർത്ഥന, ശ്ലൈഹികവാഴ്വ്, 11–ന് സ്മൃതി ഓഡിറ്റോറിയത്തിൽ മർത്തമറിയം വനിതാ സമാജം സമ്മേളനം, പഴയ സെമിനാരി ചാപ്പലിൽ ഭവന നിർമ്മാണ സഹായ വിതരണം.

### സഭ

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചുപോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. ... സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**– പ. വട്ടശ്ശേരിൽ തിരുമേനി**



എസ്.എൻ.ഡി.പി. യോഗം വൈസ് പ്രസിഡന്റ് തുഷാർ വെള്ളാപ്പള്ളി പരിശുദ്ധ ബാവായെ സന്ദർശിച്ചു.



ഡോ. തോമസ് മാർ അത്താനാസിയോസ് പിറവം സെന്റ്. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ദേവാലയത്തിൽ.



കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വെട്ടിത്തറ മാർ മീഖായേൽ പള്ളിയിലെ പെരുന്നാൾ ശുശ്രൂക്ഷകൾക്ക് ഇടവക മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസിയോസ് തിരുമേനി മുഖ്യകാർമികത്വം നൽകി.



കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വെട്ടിത്തറ മാർ മിഖായേൽ ഓർത്തഡോക്സ് സുറിയാനി പള്ളി (വെട്ടിത്തറ വലിയ പള്ളി) പെരുന്നാൾ നിറവിൽ. ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് പെരുന്നാൾ ചടങ്ങുകൾക്ക് മുഖ്യകാർമികത്വം വഹിച്ചു.



ചങ്ങനാശ്ശേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ദൈവാലയ കൂദാശ.




## സന്യസ്തർക്ക് വേദശാസ്ത്ര പരിശീലനക്ലാസ്സ്

വാകത്താനം: അഖില മലങ്കര സന്ന്യാസ സമൂഹത്തിന്റെ ആഭിമുഖ്യത്തിൽ സന്യസ്ഥർക്കു വേണ്ടിയുള്ള വേദശാസ്ത്ര പരിശീലനക്ലാസ്സ് ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ നടന്നു. മൂന്നു ദിവസം നീണ്ടുനിന്ന ഈ പരിശീലന ക്ലാസ്സിന് കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി അദ്ധ്യാപകർ നേതൃത്വം നൽകി. 20 അംഗങ്ങൾ വീതം ഉൾക്കൊള്ളുന്ന ബാച്ചുകളായാണ് ക്ലാസ്സുകൾ ക്രമീകരിച്ചിരിക്കുന്നത്. ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം, ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ബേബി വർഗീസ്, ഫാ. ഡോ. റെജി മാത്യുസ്, ഫാ. ഡോ. ജേക്കബ് മാത്യു, ഫാ. ഏബ്രഹാം തോമസ്, ഫാ. ഡോ. സന്തോഷ് കെ. ജോഷ്വാ തുടങ്ങിയവർ ക്ലാസ്സുകൾ നയിച്ചു.




ഒ.വി.ബി.എസ്. 2020 സെൻട്രൽ ട്രെയിനിങ് ക്യാമ്പ് കോട്ടയം ക്രിസ്തവാശ്രമത്തിൽ വെച്ച് നടത്തപ്പെട്ടു. മനോഹരവും പുതുമയാർന്ന പാട്ടുകൾ പരിശീലിപ്പിക്കുവാൻ സഭയിലെ യുവ സംഗീത സംവിധായകരും ഗായകരും നേതൃത്വം നൽകി. ഡയറക്ടർ ഫാ. മാത്യു കോശി അധ്യക്ഷനായിരുന്ന ചടങ്ങിൽ ഫാ. ഡോ. എം. പി. ജോർജ് ഉൽഘാടനം നിർവഹിച്ചു. കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളുടെയും പ്രതിനിധികൾ ക്യാമ്പിൽ പങ്കെടുത്തു.



**ഊരമന സെന്റ് ജോർജ് താബോർ ഓർത്തഡോസ് പള്ളി പ്രധാന പെരുന്നാൾ ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ നടന്നു. 16 വർഷം പൂട്ടിക്കിടന്നതിനു ശേഷം കഴിഞ്ഞ ഡിസംബർ 20-ന് തുറക്കപ്പെട്ട ദേവാലയം പുനർ നിർമാണം പൂർത്തിയാക്കി 2020 ഫെബ്രുവരി 1-ന് കൂദാശ ചെയ്തു. നീണ്ട 28 വർഷങ്ങൾക്ക് ശേഷമാണ് ഒരു മെത്രാപ്പോലീത്ത പള്ളിയിൽ വിശുദ്ധ കുർബാന അർപ്പിച്ചത്.**



**Two days' ANNUAL LEADERS' MEET of Sunday School- Outside Kerala Region concluded @ St. Thomas Mission Centre, Bhilai**



## പ്രാർത്ഥനയും നോമ്പും ജീവിതവൃതമാക്കിയ പിതാവാണ് മാത്യൂസ് ദ്വിതിയൻ ബാവ: ഗുരുരത്നം ജ്ഞാനതപസ്വി

കുട്ടിക്കാനം: മാർ ബസേലിയോസ് ക്രിസ്ത്യൻ എഞ്ചിനീയറിംഗ് കോളേജ് സ്ഥാപക പിതാവായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ ബാവായുടെ ഓർമ്മ സ്ഥാപക ദിനമായി കോളേജിൽ ആഘോഷിച്ചു. ശാന്തിഗിരി ആശ്രമം സെക്രട്ടറി സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി ഉദ്ഘാടനം ചെയ്തു അനുസ്മരണ പ്രഭാഷണം നടത്തി.

സൗമ്യ സ്വഭാവവും പ്രാർത്ഥനാ ജീവിതവും മാത്യൂസ് ദ്വിതിയൻ ബാവായുടെ സവിശേഷതകളാണെന്നും സന്യാസജീവിതത്തിൽ താൻ മാതൃകയാക്കുന്ന വ്യക്തിത്വമാണ് പരിശുദ്ധ ബാവാ തിരുമേനിയെന്നും സ്വാമി അനുസ്മരിച്ചു. കോളേജ് ഡയറക്ടർ ഫാ. ജിജി പി എബ്രഹാം അധ്യക്ഷത വഹിച്ചു. പ്രിൻസിപ്പാൾ ഡോ. സി പ്രദീപ്, സ്റ്റുഡന്റ് അഡ്വൈസർ ഫാ. കുരുവിള പെരുമാൾ ചാക്കോ, ബർസാർ കെ. ഏ എബ്രഹാം, നികിത് കെ. സഖറിയ എന്നിവർ പ്രസംഗിച്ചു.



## ചെന്നൈയിൽ നസ്രാണി കലാസംഗമം

ചെന്നൈ: മലങ്കര നസ്രാണികളുടെ പാരമ്പര്യവും സംസ്കാരവും നിലനിർത്തുവാനും അത് തലമുറകളിലേക്ക് പകരുവാനുമുള്ള പദ്ധതിയുടെ ഭാഗമായി മദ്രാസ് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ചെന്നൈ റീജിയനിൽ 'നസ്രാണി കലാസംഗമം' സംഘടിപ്പിച്ചു.

ചെന്നൈ മേത്താ നഗറിലുള്ള ഭദ്രാസന അരമനയിൽ ഫെബ്രുവരി 9 ഞായറാഴ്ച 2 മണിക്ക് ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനി സംഗമം ഉദ്ഘാടനം ചെയ്തു. കലാരംഗത്ത് പ്രശോഭിക്കുന്ന മലങ്കരസഭയിലെ അനുഗ്രഹീത വൈദീകൻ ഫാ. വർഗീസ് ലാൽ മുഖ്യപ്രഭാഷണം നടത്തി. ഇതിനോടനുബന്ധിച്ച് 'സെന്റ് തോമസ് (നസ്രാണി) ക്രിസ്ത്യാനികളുടെ വിശ്വാസവും തനതായ പാരമ്പര്യവും' ഉൾപ്പെടുത്തിയുള്ള പെയിന്റിംഗ് & ഫോട്ടോഗ്രാഫി മത്സരവും, പ്രദർശനവും നടത്തപ്പെടും. മികച്ച കലാസൃഷ്ടികൾ തെരഞ്ഞെടുത്ത് സമ്മാനങ്ങൾ നൽകുകയും അവ ലേലത്തിലൂടെ വാങ്ങുവാനുള്ള സൗകര്യവും ക്രമീകരിച്ചിട്ടുണ്ട്.




**ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ നവതിയുടെ ഭാഗമായി 2018-ലെ വെള്ളപ്പൊക്കത്തിൽ വീട് മുഴുവൻ തകർന്നുപോയ പാണ്ടനാട്ടിൽ പാലമൂട്ടിൽ പൊന്നമ്മയുടെ ദുരിതത്തിന്റെ ഭാഗങ്ങൾ മാതൃഭൂമി ചാനലിലൂടെ ശ്രദ്ധിക്കുവാൻ ഇടയായ പ. കാതോലിക്കാ ബാവാ പ്രത്യേക താൽപര്യമെടുത്ത് പുതിയതായി നിർമ്മിച്ചു കൊടുക്കുന്ന ഭവനത്തിന്റെ കല്ലിടീൽ കർമ്മം പരുമല സെമിനാരി മാനേജർ ഫാ. എം.സി കുര്യാക്കോസ്, പാണ്ടനാട് സെന്റ് മേരീസ് വികാരി ഫാ. ഡോ. ഫിലിപ്സ് യോഹന്നാൻ എന്നിവർ ചേർന്ന് നിർവഹിച്ചു. മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗം സണ്ണി പുഞ്ചമണ്ണിൽ, വാർഡ് മെമ്പർ റ്റി. ഡി മോഹനൻ, ജോജി, എൻ. പി വർഗീസ്, മനോജ് എന്നിവർ സമീപം.**

# 'ഋ': സംവിധാനം ഫാ. വർഗീസ് ലാൽ

ഈ പ്രണയദിനത്തിൽ പ്രണയ വസന്തം തീർത്ത ഷേക്സ്പിയറിന്റെ ഒഥല്ലോ പ്രമേയമാകുന്ന 'ഋ' എന്ന ചിത്രത്തിന്റെ ഫസ്റ്റ്ലുക്ക് റിലീസ് ചെയ്തു. നീണ്ട 23 വർഷത്തെ ഇടവേളയ്ക്ക് ശേഷമാണ് ഒഥല്ലോ വീണ്ടും മലയാളത്തിൽ സിനിമയാകുന്നത്. നടൻ നിവിൻ പോളിയുടെ പേജിലൂടെയാണ് പോസ്റ്റർ റിലീസ് ചെയ്തത്.

ഫാ. വർഗീസ് ലാലാണ് സംവിധായകൻ. ഒരു വൈദികൻ സംവിധാനം ചെയ്യുന്ന ആദ്യത്തെ മലയാള സിനിമ കൂടിയാണ്. ദേശീയ പുരസ്കാര ജേതാവും നടനും പ്രശസ്ത സംവിധായകനുമായ സിദ്ധാർഥ് ശിവയാണ് ഛായാഗ്രഹണം.

നീണ്ട 23 വർഷത്തെ ഇടവേളയ്ക്ക് ശേഷമാണ് ഒഥല്ലോ വീണ്ടും മലയാളത്തിൽ സിനിമയാകുന്നത്. പ്രണയത്തോടൊപ്പം വർണ്ണ രാഷ്ട്രീയം മുഖ്യപ്രമേയമാകുന്ന ചിത്രം ക്യാംപസ് പശ്ചാത്തലത്തിൽ ആണ് ഒരുക്കിയിരിക്കുന്നത്. 'ഋ' എന്നു പേരിട്ടിരിക്കുന്ന ചിത്രം മഹാത്മാഗാന്ധി സർവ്വകലാശാലയിൽ പൂർണമായി ചിത്രീകരിച്ച ആദ്യത്തെ സിനിമയാണ്. സിദ്ധാർഥ് ശിവ ആദ്യമായി ക്യാമറ നിർവഹിക്കുന്നു എന്ന പ്രത്യേകതയും ഈ ചിത്രത്തിനുണ്ട്. ചിത്രത്തിന്റെ എഡിറ്റിങ്ങും സിദ്ധാർഥ് തന്നെ.

എം.ജി. യൂണിവേഴ്സിറ്റി സ്കൂൾ ഓഫ് ലെറ്റേഴ്സ് അധ്യാപകൻ ഡോ.ജോസ്.കെ.മാനുവലിന്റേതാണ് തിരക്കഥ. വിശാൽ ജോൺസണ്ന്റെ വരികൾക്ക് സംഗീതം പകർന്നിരിക്കുന്നത് സൂരജ് എസ്. കുറുപ്പാണ്. ഷേക്സ്പിയർ ആർട്സിന്റെ ബാനറിൽ ഡോ.ഗിരീഷ് കുമാർ ആണ് സിനിമ നിർമിച്ചിരിക്കുന്നത്.






രഞ്ജി പണിക്കർ, രാജീവ് രാജൻ , നയന എൽസ, ഡെയിൻ ഡേവിസ്, വിദ്യ, അഞ്ജലി നായർ, മണികണ്ഠൻ പട്ടാമ്പി, കോട്ടയം പ്രദീപ് തുടങ്ങിയ താരനിര ചിത്രത്തിലുണ്ട്. ദേശീയ പുരസ്കാരം നേടിയ കളിയാട്ടം ആണ് ഷേക്സ്പിയറിന്റെ ഒഥല്ലോയെ ആസ്പദമാക്കി അവസാനം പുറത്തിറങ്ങിയ മലയാള സിനിമ.

## കോതമംഗലം പള്ളി കേസ്: സർക്കാരിന്റെ റിവ്യൂ ഹർജി ഹൈക്കോടതി തള്ളി

കൊച്ചി: കോതമംഗലം പള്ളിക്കേസിൽ സംസ്ഥാന സർക്കാരിന്റെ റിവ്യൂ ഹർജി ഹൈക്കോടതി തള്ളി. കോതമംഗലം ചെറിയ പള്ളി ഏറ്റെടുത്ത് ഓർത്തഡോക്സ് വിഭാഗത്തിന് കൈമാറണമെന്ന സിംഗിൾ ബെഞ്ച് വിധിക്കെതിരെ സർക്കാർ സമർപ്പിച്ച റിവ്യൂ ഹർജിയാണ് തള്ളിയത്. ശവസംസ്കാരവുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ പുതിയ ഓർഡിനൻസിലെ വ്യവസ്ഥകൾ ബാധകം ആയിരിക്കും എന്ന് ഹൈക്കോടതി വ്യക്തമാക്കി.

പള്ളിയുടെ നിയന്ത്രണം ജില്ലാ കളക്ടർ ഏറ്റെടുത്ത് ഓർത്തഡോക്സ് വിഭാഗത്തിന് കൈമാറണമെന്നായിരുന്നു കോടതിയുടെ ഉത്തരവ്. എന്നാൽ പള്ളിയും സ്വത്തും ജില്ലാ കളക്ടർ ഏറ്റെടുത്ത് കൈമാറണമെന്ന് സുപ്രീംകോടതി ഉത്തരവിൽ ഇല്ലാത്തതിനാൽ സിംഗിൾ ബഞ്ച് ഉത്തരവ് നിയമപരമല്ലെന്നായിരുന്നു സർക്കാർ വാദം. പള്ളി ഓർത്തഡോക്സ് വിഭാഗത്തിന് അവകാശപ്പെട്ടതാണെങ്കിലും ശവസംസ്കാരവുമായി ബന്ധപ്പെട്ട വിഷയങ്ങൾ സർക്കാർ പുറപ്പെടുവിച്ച പുതിയ ഓർഡിനൻസിന് വിധേയമായിരിക്കുമെന്നും കോടതി വ്യക്തമാക്കിയിട്ടുണ്ട്. യാക്കോബായ വിഭാഗം സമർപ്പിച്ച റിവ്യൂ ഹർജിയും ഇതോടൊപ്പം കോടതി തള്ളിയിട്ടുണ്ട്.

ഓർത്തഡോക്സ് വൈദികൻ തോമസ് പോൾ റമ്പാൻ സമർപ്പിച്ച ഹർജിയിൽ ആയിരുന്നു പള്ളിഭരണം എത്രയും വേഗം ഏറ്റെടുത്ത് കൈമാറണമെന്നും അല്ലെങ്കിൽ കളക്ടർ നേരിട്ട് ഹാജരാകാനും ഹൈക്കോടതി ഉത്തരവിട്ടത്. എന്നാൽ നേരിട്ട് ഹാജരാകുന്നതിൽ നിന്ന് ഒഴിവാക്കണം എന്നാവശ്യപ്പെട്ട് കളക്ടർ നൽകിയ അപേക്ഷ പരിഗണിച്ച കോടതി വിധി നടപ്പാക്കാൻ സാവകാശം അനുവദിച്ചിരുന്നു. അതേസമയം, പള്ളി ഏറ്റെടുത്ത് ഓർത്തഡോക്സ് വിഭാഗത്തിന് കൈമാറണമെന്ന ഉത്തരവ് നടപ്പാക്കാത്തത് ചോദ്യം ചെയ്ത് ഓർത്തഡോക്സ് വിഭാഗം സമർപ്പിച്ച കോടതിയലക്ഷ്യ ഹർജി ഹൈക്കോടതി 25-ന് പരിഗണിക്കും.

## 2017 ജൂലൈ 3-ന് ശേഷം കോടതി വിധി നടപ്പിലാക്കിയ ദേവാലയങ്ങൾ

1. കോലഞ്ചേരി (കണ്ടനാട്)
2. നെച്ചൂർ (കണ്ടനാട്)
3. വരിക്കോലി(കണ്ടനാട്)
4. മണ്ണത്തൂർ (കണ്ടനാട്)
5. ചാത്തമറ്റം (അങ്കമാലി)
6. മുളക്കുളം (കണ്ടനാട്)
7. തൃക്കുന്നത്ത് (അങ്കമാലി)
8. ചേലക്കര (തൃശ്ശൂർ)
9. കട്ടച്ചിറ (കൊല്ലം)
10. മേപ്രാൽ (നിരണം)
11. പാലക്കുഴ (കണ്ടനാട്)
12. ചെറുകുന്നം
13. മാന്ദാമംഗലം (തൃശ്ശൂർ)
14. പഴന്തോട്ടം (അങ്കമാലി)
15. പെരുമ്പാവൂർ (അങ്കമാലി)
16. ഇടമറുക് (കണ്ടനാട്)
17. വടവുകോട് (കൊച്ചി)
18. ഞാറക്കാട് (കണ്ടനാട്)
19. പിറവം (കണ്ടനാട്)
20. ചെറായി (കൊച്ചി)
21. കണ്ടനാട്( കണ്ടനാട്)
22. കടമറ്റം (കണ്ടനാട്)
23. പുത്തൻകുരിശ് (കണ്ടനാട്)
24. പന്നൂർ (കണ്ടനാട്)
25. മുളപ്പുറം (കണ്ടനാട്)
26. വടകര (കണ്ടനാട്)
27. വെട്ടിത്തറ വലിയപള്ളി (കണ്ടനാട്)
28. ഊരമന ഗലീലാക്കുന്നു
29. ആട്ടിൻകുന്ന് (കണ്ടനാട്)
30. കാരിക്കോട് (കണ്ടനാട്)
31. ചോരക്കുഴി സെന്റ് സ്റ്റീഫൻസ്

## പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ 86 – ാം ഓർമ്മപ്പെരുന്നാൾ

**2020 ഫെബ്രുവരി 19 ബുധൻ**

| | | |
|---|---|---|
| 7.00 pm | കൺവൻഷൻ ഉദ്ഘാടനം | ഡോ. മാത്യൂസ് മാർ സേവേറിയോസ് |
| | പ്രസംഗം | ഫാ. ഡോ. സജി അമയിൽ |

**ഫെബ്രുവരി 20 വ്യാഴം**

| | | |
|---|---|---|
| 9.30 am | **വിപാസന സെമിനാർ:** ജീവിതനൈപുണ്യ വികസനത്തിന്റെ ആവശ്യകത | |
| 7.00 pm | പ്രസംഗം | ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ |

**ഫെബ്രുവരി 21 വെള്ളി**

| | |
|---|---|
| 10.00 am | പ്രസംഗ മത്സരം |
| 3.00 pm | വട്ടശ്ശേരിൽ തിരുമേനിയും സഭാ ഭരണഘടനയും സെമിനാർ<br>ഉദ്ഘാടനം: ജസ്റ്റീസ് ജോൺ മാത്യു<br>ആമുഖ പ്രസംഗം: ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്<br>മോഡറേറ്റർ: ഡോ. പോൾ മണലിൽ |
| 7.00 pm | അനുസ്മരണ പ്രസംഗം: തോമസ് പോൾ റമ്പാൻ |
| 8.30 pm | പ്രദക്ഷിണം, തീർത്ഥാടകർക്ക് വരവേല്പ്, ക്രിസ്തീയ ഗാനസന്ധ്യ |

**ഫെബ്രുവരി 22 ശനി**

| | |
|---|---|
| 8.00 am | വി. മൂന്നിന്മേൽ കുർബ്ബാന, ശ്ലൈഹിക വാഴ്വ്<br>പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ |



പുത്തൻകുരിശ് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ദേവാലയത്തിലെ പെരുന്നാളിൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് ശ്ലൈഹിക വാഴ്വ് നൽകുന്നു.



മല്ലപ്പള്ളി സെന്റ് ജോൺസ് ബഥനി ഓർത്തഡോക്സ് വലിയപള്ളിയുടെ നേതൃത്വത്തിൽ നടത്തിയ പരിശുദ്ധ വട്ടശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് അനുസ്മരണ സമ്മേളനത്തിൽ ഡോ. അലക്സാണ്ടർ ജേക്കബ് പ്രഭാഷണം നടത്തുന്നു. ഫാ. ജിനു ചാക്കോ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, കുഞ്ഞുകോശി പോൾ എന്നിവർ സമീപം.



പരിശുദ്ധ ബസേലിയസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്ക സ്ഥാനാരോഹണ നവതി ആഘോഷ സമ്മേളനത്തിന്റെ മുന്നോടിയായി കുറിച്ചി വലിയപള്ളിയിൽ നിന്ന് ആരംഭിച്ച വിളംബര റാലി പുതുപ്പള്ളി സെന്റ് ജോർജ് വലിയ പള്ളിയിൽ എത്തിയപ്പോൾ. വികാരി ഫാ. ഇട്ടി തോമസ് കാട്ടാമ്പാക്കൽ, ഫാ. കുര്യാക്കോസ് ബേബി, ട്രസ്റ്റി.കെ.ജെ കുര്യാക്കോസ്, സെക്രട്ടറി കെ.സി ചാക്കോ, സുബി വട്ടംചിറ എന്നിവർ സമീപം.




ഫെബ്രുവരി 16, ഞായറാഴ്ച കുറിച്ചി വലിയപള്ളിയിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്തായാൽ കൂദാശ ചെയ്യപ്പെടുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ സ്ഥാനാരോഹണ നവതി സ്മാരക മന്ദിരം.



വിധി നടപ്പിലായ ചോരക്കുഴി പള്ളിയിൽ വിശ്വാസികൾ പ്രവേശിക്കുന്നു.

## കോതമംഗലം ചെറിയപള്ളി: കോടതിയലക്ഷ്യ കേസിൽ കലക്ടർ 25നു ഹാജരാകണം

കൊച്ചി: കോതമംഗലം മാർ തോമാ ചെറിയപള്ളിയുമായി ബന്ധപ്പെട്ട കോടതിയലക്ഷ്യക്കേസിൽ കലക്ടർ 25-നു നേരിട്ടു ഹാജരായി വിശദീകരണം നൽകണമെന്നു ഹൈക്കോടതി. പള്ളി ഏറ്റെടുത്ത് ഓർത്തഡോക്സ് സഭാ വികാരിക്കു നിയന്ത്രണം കൈമാറണമെന്ന മുൻ ഉത്തരവ് എന്തു കൊണ്ടു നടപ്പാക്കുന്നില്ലെന്നും നടപ്പാക്കാൻ എന്തു നടപടിയെടുക്കുമെന്നും അറിയിക്കണം.

2019 ഡിസംബർ 3ലെ ഉത്തരവു നടപ്പാക്കിയില്ലെന്ന് ആരോപിച്ച് ഓർത്തഡോക്സ് സഭാ വികാരി തോമസ് പോൾ റമ്പാൻ സമർപ്പിച്ച കോടതിയലക്ഷ്യ ഹർജിയാണു ജസ്റ്റിസ് പി. ബി. സുരേഷ്കുമാർ പരിഗണിക്കുന്നത്. വിധി നടപ്പാക്കാൻ സർക്കാരിന്റെ ഭാഗത്തു നിന്ന് എന്തെങ്കിലും നടപടി വേണ്ടേ എന്നു വാദത്തിനിടെ കോടതി ചോദിച്ചു. മുൻ ഉത്തരവു വന്നിട്ടു 3 മാസമാകുന്നു. ഇതുവരെ ഒന്നും ചെയ്തിട്ടില്ല. അപ്പീൽ നൽകാത്ത സ്ഥിതിക്കു നടപ്പാക്കുകയാണു വേണ്ടതെന്നും പറഞ്ഞു.